# THE CHURCH WEEKLY

വാല്യം 18 | 1964 ജൂലൈ 12 | ലക്കം 27


## THOUGHT FOR THE WEEK

"I am not sure the earth is round
Nor that the sky is really blue
The tale of why the apples fall
May or may not be true.
I do not know what makes the tides
Nor what tomorrow's world may do,
But I have certainly enough
For I am sure of you."

—Amelia Burr

## താളുകൾ മറിക്കുമ്പോൾ




## വരിസംഖ്യ

| | രൂ. | ന പ. |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| 6 മാസത്തേക്ക് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച് വീക്കിലി,
കോട്ടയം.


# വൈദികരുടെ സ്ഥലംമാററം

മലങ്കര സിറിയൻ ഓർത്തഡോക്സ് സഭയിൽ മുമ്പെങ്ങും പതിവില്ലാതിരുന്ന ഒരു കാര്യമാണ് പട്ടക്കാരുടെ സ്ഥലംമാററം. മലങ്കര സഭ അംഗീകരിച്ച ഭരണഘടനയെപ്പററി പട്ടക്കാരിൽ പലർക്കും വലിയ പ്രതിഷേധമുണ്ട്. അതിനുള്ള പ്രധാന കാരണം പട്ടക്കാരെ സ്ഥലം മാററുവാൻ മെത്രാപ്പോലീത്തന്മാർക്ക് അധികാരമുണ്ടെന്ന വ്യവസ്ഥയുള്ളതാണ്. പട്ടക്കാരുടെ മേൽ ശിക്ഷണാധികാരങ്ങൾ മെത്രാപ്പോലിത്തന്മാർക്കുള്ളതവർക്കറിയാം. അതിൽ അവർക്കു പ്രതിഷേധവുമില്ല. എന്നാൽ സ്ഥലം മാററുന്ന കാര്യത്തെക്കുറിച്ച് അവർക്കു പ്രതിഷേധമുണ്ടാകാൻ തക്ക കാര്യങ്ങൾ ഉണ്ട്. ആ കാരണങ്ങൾക്കു പരിഹാരമുണ്ടാക്കാതെ അവരെ അങ്ങുമിങ്ങും സ്ഥലം മാററുന്നത് ഒരു വിധത്തിൽ അവരോടു ദ്രോഹം ചെയ്യുകയാണ്. അതുകൊണ്ടു പട്ടക്കാരെ സ്ഥലം മാററുന്ന പതിവ് സഭയിൽ പ്രാബല്യത്തിൽ കൊണ്ടുവരുന്നതിനു മുമ്പു ചില പ്രധാന പ്രശ്നങ്ങൾ തിരുമേനിമാരും സഭാ നേതാക്കന്മാരും അഭിമുഖീകരിക്കേണ്ടതായിട്ടുണ്ട്.

കഴിഞ്ഞ ലക്കം ചർച്ച് വീക്കിലിയിൽ "മാർത്തോമ്മാ സഭയിൽ വൈദികർക്കു പ്രോവിഡൻറു ഫണ്ട്" എന്ന തലക്കെട്ടിൽ ഒരു കുറിപ്പു പ്രസിദ്ധപ്പെടുത്തിയിരുന്നു. യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി ഇടവകകൾക്കയച്ച കത്തിന്റെ ഒരു ഭാഗമാണു ഞങ്ങൾ ഉദ്ധരിച്ചത്. അതിൽ തിരുമേനി ഇപ്രകാരം പറഞ്ഞിരുന്നു.

"ഈയാണ്ടിൽ ഏകദേശം അറുപതോളം അച്ചന്മാർ പഴയ ഇടവകകൾ വിട്ടു പുതിയ ഇടവകകളിൽ പ്രവർത്തനം ആരംഭിച്ചിരിക്കുകയാണ്. അച്ചന്മാരുടെ സ്ഥലംമാററം മെത്രാച്ചന്മാർക്കു വളരെ തലവേദനയുണ്ടാക്കുന്നതത്രേ എന്നു മുമ്പും പറഞ്ഞിട്ടുള്ളതാണല്ലോ. ഈയാണ്ടിലും ന്യായമായ പരാതിയും അതൃപ്തിയുമുണ്ടാകാവുന്ന സ്ഥലംമാററങ്ങൾ നടന്നിട്ടുണ്ട്. നഷ്ടം സഹിച്ച് അസൗകര്യമുള്ള സ്ഥാനങ്ങളിലേക്കു പോയിട്ടുള്ള അച്ചന്മാരുണ്ട്. തങ്ങളുടെ താല്പര്യമനുസരിച്ചും തങ്ങളുടെ ഇടവകകളുടെ ആവശ്യമനുസരിച്ചും വേണ്ട പട്ടക്കാരെ കിട്ടാതെ വന്നിട്ടുള്ള ഇടവകക്കാരും ഉണ്ട്. ഈ സ്ഥിതിഗതിക്കു പരിപൂർണ്ണമായ പരിഹാരം സാദ്ധ്യമാണെന്നു തോന്നുന്നില്ല."

തിരുമേനിയുടെ കത്തിൽ തുടർന്നു പറയുന്നതു അച്ചന്മാർക്ക് ഏർപ്പെടുത്തിയിട്ടുള്ള ശമ്പള സ്കെയിലിനെക്കുറിച്ചും പ്രോവിഡൻറു ഫണ്ടിനെക്കുറിച്ചുമാണ്. മാർത്തോമ്മാ സഭയിലെ അച്ചന്മാർക്കു ശമ്പള സ്കെയിൽ 200 രൂപയാക്കി വർദ്ധിപ്പിച്ചിട്ടുണ്ട്. രൂപയ്ക്കു പത്തു പൈസ വച്ചു പ്രോവിഡൻറു ഫണ്ടു കൊടുക്കാനും ഏർപ്പാടുകളുണ്ട്. ഇങ്ങനെയുള്ള ക്രമീകരണങ്ങൾ എല്ലാം ചെയ്യുന്ന ഒരു സഭ പട്ടക്കാരുടെ സ്ഥലംമാററം നടത്തുന്നതു മനസ്സിലാക്കാം. പട്ടക്കാരെ ഏതു സ്ഥലത്തോട്ടു മാററിയാലും അവർക്കു ശമ്പളത്തെ സംബന്ധിച്ചോ, വാർദ്ധക്യകാലത്ത് അവരുടെ ജീവിതസൗകര്യങ്ങൾക്കു വേണ്ടിയുള്ള കരുതൽ ധനം സംബന്ധിച്ചോ സഭയ്ക്ക് ഉത്തരവാദിത്വമുണ്ടായിരിക്കണം. സ്ഥലം മാററുന്ന മെത്രാപ്പോലീത്തായ്ക്കു ആ പട്ടക്കാരനു നിശ്ചിതവരുമാനം ലഭിക്കുന്നുണ്ടോയെന്നു അന്വേഷിക്കുന്നതിനും ഇല്ലെങ്കിൽ അതു് മററു മാർഗ്ഗങ്ങളിലെങ്കിലും കൊടുക്കുകയോ കൊടുപ്പിക്കുകയോ ചെയ്യുന്നതിനും ഉത്തരവാദിത്വമുണ്ടായിരിക്കണം. അങ്ങനെയുള്ള ചുമതലകൾ ഭരമേൽക്കുമ്പോൾ മെത്രാച്ചന്മാർക്കു തലവേദനയുണ്ടാകും.

പക്ഷേ സിറിയൻ ഓർത്തഡോക്സ് സഭയിലെ മെത്രാച്ചന്മാർക്കു ആ വിധത്തിൽ തലവേദനയുണ്ടാകേണ്ട കാര്യമൊന്നും ഭരണഘടനയിലില്ല. സ്ഥലം മാററങ്ങൾ മാത്രം ചെയ്യണമെന്നല്ലാതെ പട്ടക്കാർക്കു ശമ്പളമോ വരുമാനമോ ലഭിക്കണമെന്നുള്ളതിനെ സംബന്ധിച്ച് അവർക്കു വലിയ ഉത്തരവാദിത്വങ്ങൾ ഉള്ളതായി അറിവില്ല. ഈ നിലയിൽ നല്ല വരുമാനമുള്ള പള്ളികളിൽ നിന്നും വരുമാനക്കുറവുള്ള ഇടവകകളിലേക്കു പോകാൻ പട്ടക്കാർ മടിക്കുന്നതിലോ സ്ഥലംമാററത്തെ പ്രതിഷേധിക്കുന്നതിലോ അതിശയിക്കാനൊന്നുമില്ല.

ശമ്പളക്കാര്യത്തിൽ തന്നെയല്ല പട്ടക്കാർ അസൗകര്യങ്ങളും ബുദ്ധിമുട്ടും സഹിക്കേണ്ടി വരുന്നത്. സിറിയനോർത്തഡോക്സ് പള്ളികളിൽ പലനിടത്തും വിവാ

[illegible] പട്ടക്കാർക്കു താമസിക്കുവാനുള്ള സൗകര്യങ്ങൾ ഏർ[illegible]ത്തിയിട്ടില്ല. സ്ഥലംമാററമെന്നു പറഞ്ഞാൽ വിവാഹി[illegible]യ പട്ടക്കാരുടെ കുടുംബത്തെ വിഭജിക്കയും കുടുംബജീവി[illegible] അസൗകര്യപ്രദമാക്കുകയും ചെയ്യുകയെന്നാണർത്ഥം. ഭാര്യ[illegible]യെയും കുട്ടികളെയും സ്വന്തം വീട്ടിൽ താമസിപ്പിച്ചിട്ട് മററൊവിടെയെങ്കിലും അച്ചൻ പോയി കർമ്മം നടത്തുകയെന്ന സുറിയാനിസഭയിലെ സ്ഥലം മാററങ്ങൾ കൊണ്ടുദ്ദേശിക്കുന്നുള്ളായിരിക്കാം. എന്നാൽ വിവാഹിതരായ പട്ടക്കാരുള്ള മാർത്തോമ്മാ സഭയിലും ആംഗ്ളിക്കൻ സഭയിലുമെല്ലാം പള്ളികളോടനുബന്ധിച്ച പട്ടക്കാർക്കു കുടുംബസമേതം താമസിക്കാനുള്ള ,,പാഴ്സനേജുകൾ,, ഉണ്ടായിരിക്കും. കുടുംബസമേതം അവർ സ്ഥലം മാററിയ ഇടവകയിൽ താമസിക്കണമെന്നു നിർബന്ധവുമാണ്. റോമൻ കത്തോലിക്ക സഭയിൽ അവിവാഹിതരായ പട്ടക്കാർ മാത്രമാണുള്ളതു്. അവർക്കു ,,പാഴ്സനേജു,, പ്രശ്നമില്ല. എന്നാൽ പാഴ്സനേജുകൾ സ്ഥാപിക്കാതെയുള്ള പള്ളികളിലേക്കു വിവാഹിത പട്ടക്കാരെ സ്ഥലം മാററുന്നതു അവിഹിതമാണ്.

സ്ഥലം മാററം കൊണ്ടു ചില പ്രയോജനങ്ങൾ ഉദ്ദേശിക്കുന്നുണ്ട്. കുറെ നാളുകൾ ഒരു ഇടവകയിൽ ജീവിച്ചു, അവിടെ പഴകിക്കഴിയുമ്പോൾ പട്ടക്കാരും ഇടവകക്കാരും ഒരു പുതിയ ജീവനോ ഉന്മേഷമോ ഇല്ലാത്ത ,,റൂട്ടിൻ ജീവിതത്തിലേക്കു വഴുതിപ്പോകാം. അതിൽ നിന്ന് ഒരു മാററമുണ്ടാക്കാൻ സ്ഥലംമാററം കൊണ്ടു സാധിക്കും. നല്ല പട്ടക്കാരുടെ സേവനങ്ങൾ ഒരു ഇടവകയിൽ തന്നെ കേന്ദ്രീകരിക്കുന്നതിനു പകരം പല ഇടവകകൾക്ക് അവരുടെ സേവനം ലഭ്യമാക്കിത്തീർക്കാം. ദൂഷ്യമുള്ള ചില പട്ടക്കാരെ മാററിക്കിട്ടുന്നതും ഒരു പ്രയോജനമാണ്. അവർ തന്നെ പുതിയ ഇടവകകളിൽ ചെല്ലുമ്പോൾ മാതൃകാപരമായി ജീവിക്കാനുള്ള ഒരു ആഗ്രഹം നൽകുന്നതിനും അതിൽ പ്രയത്നിക്കുന്നതിനും സ്ഥലംമാററം സഹായിച്ചെന്നു വരാം. എന്നാൽ ഇങ്ങനെ സ്ഥലം മാററുമ്പോൾ സാമ്പത്തികമായ നഷ്ടങ്ങളും ദുരിതങ്ങളും സഹിക്കുന്നതിനു മാത്രമാണ് അവരെ സ്ഥലം മാററുന്നതെന്നുള്ള വിചാരം പട്ടക്കാർക്കുണ്ടാകാതിരിക്കാൻ സഭ കരുതേണ്ടതാണ്. പണ്ടൊക്കെ പോലീസ് ഇൻസ്പെക്ടർമാരെ ഉടുമ്പഞ്ചോലയ്ക്കു സ്ഥലം മാററുന്നതു് ഒരു ശിക്ഷയായി കരുതപ്പെട്ടിരുന്നു. ഇന്ന് ഉടുമ്പുഞ്ചോലയും ജീവിത സൗകര്യമുള്ള ഒരു സ്ഥാനമായി മാറിയിട്ടുണ്ട്. മെത്രാച്ചന്മാർക്കു വിരോധമുള്ളവരെ 'ഉടുമ്പുഞ്ചോലയ്ക്കു' സ്ഥലം മാററുമെന്നും പട്ടക്കാർക്കു ഭയമില്ലാതില്ല.

മുമ്പെല്ലാം അതതിടവകകളിൽ പെട്ടവർ തന്നെ പട്ടമേററു ഭരണം നടത്തുകയായിരുന്നു പതിവ്. ഇടവകയിൽ ഭേദപ്പെട്ട വീടുകളിൽ നിന്നു പട്ടമേൽക്കാൻ ആളുകൾ മുമ്പോട്ടു വന്നിരുന്നു. അവർക്കു പാഴ്സനേജിന്റെ ആവശ്യമില്ല. സ്വന്തം വീടുകളിൽ താമസിക്കാം. പസാരവും കുർബാനപ്പണവും കുമ്പസാരപ്പണവുമെല്ലാം അവർക്കു സംതൃപ്തികരങ്ങളായ ആദായങ്ങൾ നൽകിയിരുന്നു. വലിയ തോതിൽ നേർച്ചകാഴ്ചകൾ വരുന്ന പള്ളികളിൽ പട്ടക്കാരായിത്തീരുന്നതു സാമ്പത്തികമായ ആകർഷണീയതയുള്ള ഒരു ഉദ്യോഗവുമായിത്തീർന്നിട്ടുണ്ട്. എന്നാൽ ഇവയെല്ലാം സാമൂഹ്യജീവിതത്തിൽ വന്ന മാററങ്ങൾ കൊണ്ടു പരിവർത്തനങ്ങൾ സംഭവിച്ചിട്ടുണ്ട്. പട്ടക്കാരെ പരിശീലിപ്പിക്കുന്നതിനു നല്ല വൈദിക കോളജുകൾ വേണം. അവയിൽ പരിശീലനം കഴിഞ്ഞിറങ്ങുന്നവർക്ക് ഉചിതമായ ശമ്പളം, പ്രോവിഡന്റു ഫണ്ട് മുതലായവ ഏർപ്പെടുത്തണം. അവർക്കു സ്ഥലംമാററമുണ്ടാകുന്നതും നല്ലതാണ്. ആ വ്യവസ്ഥ മനസ്സിലാക്കിക്കൊണ്ടാണ് അവർ പട്ടമേൽക്കുന്നതും. സഭാനേതാക്കന്മാരും തിരുമേനിമാരും ഇങ്ങനെയുള്ള ക്രമീകരണങ്ങൾ ചെയ്യുന്നതിനു മുമ്പു സ്ഥലം മാററത്തിൽ നിഷ്കർഷിക്കുന്നതും ഒരു വക ദ്രോഹമാണ്.

എന്നാൽ ഇടവകക്കാർ തെരഞ്ഞെടുത്ത് ആ ഇടവകയ്ക്കു തന്നെ പട്ടം കൊടുത്തു അച്ചന്മാരായി നിയമിച്ചിട്ടുള്ളവരെ അതതു പള്ളികളിൽ നിന്നു സ്ഥലം മാററുന്നതു് ഒരു വക വാഗ്ദത്ത ലംഘനവും അത്രയുമില്ലെങ്കിൽ പരസ്പര ധാരണകൾക്കു വിരുദ്ധമായ നടപടിയായി കണക്കാക്കേണ്ടതാണ്. സഭ പിന്നീടെന്തെല്ലാം ഭരണ വ്യവസ്ഥകൾ ഉണ്ടാക്കിയാലും അവരെ സംബന്ധിച്ച അതൊരു വാക്കു ലംഘനമാണ്. അങ്ങനെയുള്ള പട്ടക്കാരുടെ സമ്മതത്തോടു കൂടി മാത്രമേ സ്ഥലം മാററവ്യവസ്ഥ പ്രാബല്യത്തിൽ കൊണ്ടുവരൂ എന്നൊരു പ്രഖ്യാപനമുണ്ടായാൽ ഭരണഘടനയോടുള്ള പ്രധാന പ്രതിഷേധം അവസാനിക്കും. പുതിയതായി പട്ടക്കാരായി വരുന്നവർക്കെല്ലാം സ്ഥലംമാററ വ്യവസ്ഥ ബാധകമാക്കാൻ കഴിയും. അങ്ങനെ ചെയ്യുമ്പോൾ മാർത്തോമ്മാ മെത്രാപ്പോലീത്താ പറഞ്ഞതുപോലെയുള്ള തലവേദന തിരുമേനിമാർക്കും സഭാനേതാക്കന്മാർക്കും അംഗങ്ങൾക്കും ഉണ്ടാകണം. സ്ഥലം മാററമെന്നതിന്റെയർത്ഥം അവരെ വഴിയാധാരമാക്കുകയെന്നല്ലെന്ന് പട്ടക്കാർക്കു വിശ്വാസം വരണം. ശമ്പളം, പ്രോവിഡന്റു ഫണ്ട്, പാഴ്സനേജ് മുതലായ സ്ഥലം മാററ വ്യവസ്ഥയുടെ അഭേദ്യ ഉപവകുപ്പുകളായി തീരേണ്ടതാണ്.

---

# PATRIARCH'S MESSAGE

New Delhi, July 3.

His Holiness the Syrian Orthodox Patriarch Ignatus Yacob III, who visited India recently, has in a message said: We are really impressed with the tolerant attitude that India is adopting towards all religions.

The message, a copy of which was available here, was released on his return to Damascus. It described late Jawaharlal Nehru as the great Prime Minister of India who was a great statesman, a fighter for freedom and a true devotee of peace and non-violence.

The following is the full text of the message:

We were extremely happy to be in India. We have visited New Delhi, the State of Kerala, Madras, Mysore, and Maharashtra.

We visited India's illustrious great philosopher President Dr. Radhakrishnan, a man of learning and religion. We also met Dr. Zakir Husain, Vice-President of India, and The Late Pandit Nehru, The Great Prime Minister of India, who was a great statesman, a fighter for freedom and a true devotee of peace and non-violence.

We are very thankful to the Government of India whose guests we have been throughout our stay in India for making our time there extremely comfortable and really enjoyable. We understand that India is a secular State and its secularism has gained appreciation of the World.

India is now engaged in the noble enterprise of building a great and prosperous nation, working its various five year plans for spiritual uplift of this great nation and for its material and social prosperity. The Government of India is interested in imparting education to all citizens.

We were really impressed with the tolerant attitude that India is adopting towards all religions. When it framed its constitution, the fundamental right of every individual to profess, practise and propagate his religion has been guaranteed. He has the freedom of conscience and equality of opportunity.

We are confident that the edifice of secular democracy which India has built up under the leadership of its great men will not only maintain right atmosphere for its allround progress but also provide a beacon light for other countries.

May the almighty shower his choicest blessings upon the Indian nation so that it may live and prosper in peace, friendship and universal goodwill.

# കോട്ടയത്തിൻെറ മുഖഛായ മാററിയ ഒരു മിഷനറികുടുംബം

ഇ. കെ. അലക്സാണ്ടർ

I

ഏകദേശം രണ്ടുനൂററാണ്ടുകൾക്കു മുമ്പു കോട്ടയം ഒരു കാട്ടുപ്രദേശമായിരുന്നു. കോട്ടയത്തിൻെറ പടിഞ്ഞാറുഭാഗത്തു തെക്കുംകൂർ രാജാക്കന്മാരുടെ കോട്ടകൊത്തളങ്ങളും അവയുടെ കിഴക്കുഭാഗത്തു കച്ചേരിസ്ഥലവും ചന്തയും സ്ഥിതിചെയ്തിരുന്നു. കോട്ടയുടെ പടിഞ്ഞാറുഭാഗത്തു മീനച്ചിലാറിനോടു സമാന്തരമായി വല്യങ്ങാടി, താഴത്തങ്ങാടി എന്നീ പേരുകളാൽ അറിയപ്പെടുന്ന കമ്പോളവും നിലനിന്നുപോന്നു. ആ കമ്പോളത്തിലെ കച്ചവടക്കാർ, ചേർപ്പുങ്കൽ, പുറക്കാട് എന്നീ വാണിജ്യകേന്ദ്രങ്ങളുമായി കച്ചവടം നടത്തിയിരുന്നു എന്നു് തെളിവുണ്ട്. അവിടെനിന്നും ഏറെ കിഴക്കോട്ടുമാറി അതീവധാടിയോടുകൂടി ഇന്നു പരിലസിക്കുന്ന കോട്ടയം 1800—ാമാണ്ടടുത്തു ജന്തുക്കളാൽ നിറഞ്ഞതും ക്രൂരജന്തുക്കളുടെ ആവാസരംഗവുമായിരുന്നു. ആ സ്ഥിതിക്കു പരിവർത്തനം വരുത്തുവാൻ പ്രധാന കാരണക്കാർ, ബേക്കർ, ബെയിലി, റഫൽ എന്നീ മൂന്നു വിദേശ മിഷനറിമാരായിരുന്നു. അവരിൽ പ്രമുഖൻ ബേക്കർ സീനിയർതന്നെ. ഏകദേശം അരനൂററാണ്ടുകാലത്തോളം ആ മിഷനറി ശ്രേഷ്ഠൻ കോട്ടയം ആസ്ഥാനമാക്കിക്കൊണ്ടു പ്രവർത്തിച്ചുപോന്നു. അദ്ദേഹത്തിൻെറ കാലശേഷം അരനൂററാണ്ടുകാലത്തോളം അദ്ദേഹത്തിൻെറ പിൻഗാമികളും അങ്ങനെ ചെയ്തു. നിസ്സ്വാർത്ഥമതികളും ഉത്തമഭക്തന്മാരുമായിരുന്ന ആ മിഷനറിമാരുടെ അനസ്യൂതപ്രവർത്തനംമൂലം കോട്ടയം നിവാസികളുടെ സാമൂഹ്യവും സാമ്പത്തികവും, ആദ്ധ്യാത്മികവുമായ മണ്ഡലങ്ങൾ മാത്രമല്ല കോട്ടയത്തിൻെറ മുഖച്ഛായതന്നെ മാററുന്നതിനു് അവർക്കു കഴിഞ്ഞു. ആ കുടുംബത്തിൻെറ പ്രവർത്തനത്തെപ്പററി ഒരു സാമാന്യ വിവരണം മാത്രമാണീ ലേഖനം.

## ബുക്കാനാൻെറ ആഗമനം

ബ്രിട്ടീഷ്കാർ തിരുവിതാംകൂർ പിടിച്ചടക്കിയതു് 1799—ലാണു്. 1801—ൽ ചർച്ച മിഷനറി സൊസൈററി :ഇംഗ്ളണ്ടിൽ രൂപംകൊണ്ടു. അവിട്ടംതിരുനാൾ ബാലരാമവർമ്മ മഹാരാജാവു തിരുവിതാംകൂർ ഭരിച്ചിരുന്ന കാലം. ഇവിടത്തെ രാഷ്ട്രീയാന്തരീക്ഷം കലങ്ങിമറിഞ്ഞിരിക്കുകയാണു്. കേരളത്തിലെ സുറിയാനിക്രിസ്ത്യാനികളെപ്പററിയുള്ള വാർത്ത ഇംഗ്ളണ്ടിലെത്തി. അവരുടെ യഥാർത്ഥ വിവരങ്ങൾ ശേഖരിച്ചു റിപ്പോർട്ടു ചെയ്യുന്നതിനു ക്ളാഡിയസ്ബുക്കാനൻ എന്ന പണ്ഡിതശ്രേഷ്ഠനെ ചർച്ച്മിഷനറി സൊസൈററി ഇങ്ങോട്ടേക്കയച്ചു. അദ്ദേഹം തിരുവിതാംകൂറിലെത്തി അന്വേഷണം നടത്തുന്ന വേളയിൽ കോട്ടയത്തു തളിയ കോട്ടയ്ക്കു സമീപമുള്ള ഒരു പള്ളിയിലെത്തി. സ്ത്രീപുരുന്മാരടക്കം ഒരു നല്ല കൂട്ടം, സായ്പിനെ കാണാൻ അവിടെ തിങ്ങിക്കൂടി. ആ സമാഗമത്തെപ്പററി ബുക്കാനൻ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. ,,ഞാൻ പള്ളിയിലെത്തിയപ്പോൾ ചുററുമുള്ള ക്രൈസ്തവർ എന്നെ കാണാനെത്തി. സ്ത്രീകളും പുരുഷന്മാരും സന്തോഷത്തോടുകൂടി എനിക്കു സ്വാഗതമരുളി. ആ അംഗനാമണികളെ കണ്ടപ്പോൾ ഞാൻ വീണ്ടും ഒരു ക്രൈസ്തവനാട്ടിൽ വന്ന ഒരു പ്രതീതി എന്നിലുളവാക്കി. ആ മഹിളാരത്നങ്ങളുടെ മുഖാരവിന്ദങ്ങളിൽ ക്രൈസ്തവചൈതന്യം ഓളംവെട്ടുന്നതായി എനിക്കുതോന്നി. പക്ഷേ ദാരിദ്ര്യത്തിൻെറയും, രാഷ്ട്രീയാധ:പതനത്തിൻെറയും ഒരു നിഴലാട്ടം ഞാൻ അവരിൽ കണ്ടു. അവരുടെ മുഖഭാവവും, പള്ളികളുടെ ശോച്യാവസ്ഥയും, പ്രതാപം അസ്തമിച്ച ഒരു ജനസമുദായമാണവരെന്നു വിളിച്ചുപറഞ്ഞിരുന്നു. ഞാൻ അവരുടെ പ്രധാന പുരോഹിതനോടു ചോദിച്ചു. ''ഐശ്വര്യസമൃദ്ധമായിരുന്ന ഒരു ഭൂതകാലം നിങ്ങൾക്കുണ്ടായിരുന്നു, ഇല്ലേ എന്നു്. അതിനദ്ദേഹം മറുപടി പറഞ്ഞു. ,,അതെ, ഞങ്ങളുടെ പിതാക്കന്മാർ ഞങ്ങളെക്കാൾ ഭാഗ്യവാന്മാരായിരുന്നു,, എന്നു്.

## ഒരു പുസ്തകം

ക്ളോഡിയസ് ബുക്കാനത്തിൻെറ പര്യവേക്ഷണങ്ങൾ ക്രോഡീകരിച്ച ''ക്രിസ്ത്യൻ റിസേർച്ച്സ് ഇൻ ഏഷ്യാ,, എന്ന പേരിൽ ഒരു പുസ്തകമെഴുതി ഇംഗ്ളണ്ടിൽ വിതരണം ചെയ്തു. അതിൻെറ ഒരു പ്രതി കേവലം ഇരുപത്തിരണ്ടു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ഒരു യുവാവിൻെറ കയ്യിൽ ചെന്നുചേർന്നു. എന്തു ,,ത്ധില്ലിത്ധംകാരനാദമണ്ഡിതവും സിംഹവ്യാഘ്റനിഷേവിതവുമായ ആ ഘോരാരണ്യത്തിൽ—അതേ ഇരുളടഞ്ഞ ഇന്ത്യയിൽ—പുരാതനമായ ഒരു ക്രിസ്ത്യൻ സമുദായമോ? ആ യുവഹൃദയത്തിൻെറ ചേതനയെ ആവിജ്ഞാനം തട്ടിയുണർത്തി. എങ്ങനെയെങ്കിലും ഇന്ത്യയിൽ ചെന്നുപററി ആ പുരാതനക്രൈസ്തവരുടെ ഇടയിൽ സുവിശേഷവേല ചെയ്യുന്നതിനുള്ള അഭിനിവേശം ആ യുവഹൃദയത്തിൽ കത്തിക്കാളി. അദ്ദേഹം സി. എം. എസ്. മിഷനറിമാരെ സമീപിച്ചു, ബിഷപ്പു റീഡിൽനിന്നു പട്ടമേററു് 1817 ഡിസംബർ 15—ാം തീയതി ഇന്ത്യയിലേക്കു കപ്പൽ കയറി. ഇന്ത്യയിലെത്തിയപ്പോൾ അദ്ദേഹത്തിനു് ആദ്യമായി ഉത്തരവു കിട്ടിയതു തഞ്ചാവൂരിലെ ലൂതറൻമിഷനിൽ വേല ചെയ്യുന്നതിനായിരുന്നു. റവ. കോശി ജോസഫ് എന്നൊരു പാതിരി ആയിരുന്നു അവിടത്തെ പ്രധാനമിഷനറി. അദ്ദേഹത്തെ സഹായിച്ചുകൊണ്ടു ഹെൻട്രി കോൾ ഹോഫിൻെറ ഭവനത്തിൽ തന്നെയാണു താമസിച്ചിരുന്നതു്. കോൾഹോഫിനു അമിലാഡോറോത്തി എന്നൊരു ഭാഗിനേയിയുണ്ടായിരുന്നു. കേവലം പതിനേഴുവയസ്സു മാത്രം പ്രായമുണ്ടായിരുന്ന ആ യുവസുന്ദരിയിൽ ഹെൻട്രി പ്രേമബദ്ധനായി. അവരുടെ വിവാഹം 1818 സെപ്തംബർ 2—ാം തീയതി നടന്നു. അടുത്തവർഷംതന്നെ അവർക്കു് ഒരു പുത്രസന്താനമുണ്ടായി. അദ്ദേഹമാണു പ്രസിദ്ധനായിത്തീർന്ന ഹെൻട്രി ബേക്കർ ജൂണിയർ. ആ യുവദമ്പതികൾ തങ്ങളുടെ കൊച്ചുമകനോടുകൂടി ആ വർഷംതന്നെ തിരുവിതാംകൂറിൽ കോട്ടയത്തേക്കു നീങ്ങി. അങ്ങനെ പിന്നീടു കോട്ടയം ആസ്ഥാനമാക്കി ഒന്നരശതാബ്ദക്കാലം പ്രേഷകവൃത്തി ചെയ്ത ആ മിഷനറികുടുംബത്തിൻെറ പ്രപിതാമഹൻ—ഹെൻട്രി ബേക്കർ സീനിയർ, കോട്ടയത്തിൻെറ മണ്ണിൽ ആദ്യമായി കാലുകുത്തി.

## മൺറോയുടെ സഹായം

അക്കാലത്തു തിരുവിതാംകൂർ ഭരിച്ചിരുന്നതു റാണി പാർവ്വതിഭായിയും ബ്രിട്ടീഷ് റസിഡൻറു കർണ്ണൽ മക്കാളിയുമായിരുന്നു. പുത്തൻകൂർ ക്രിസ്ത്യാനികളുടെ ഉന്നമനാർത്ഥം മൺറോ അശ്രാന്തപരിശ്രമം ചെയ്യുകയായിരുന്നു അപ്പോൾ. പുലിക്കോട്ടിൽ മാർ ഇട്ടൂപ്പ് പുറമ്പാനു് തൊഴിയൂർ ഇടവകയുടെ മാർ പീലക്സിനോസിൽ നിന്നു പട്ടം കൊടുപ്പിച്ചു. പാർവ്വതീ റാണിയാൽ പ്രദാനം ചെയ്യപ്പെട്ട മീനച്ചിലാററിൻെറ തീരത്തു് ഇരുപതിനായിരം രൂപ ചെലവു ചെയ്തു് അദ്ദേഹം ഒരു മനോഹര സൗധം പണിയിച്ചിരുന്നു. അതാണുപിന്നീടു മലങ്കരസഭയുടെ ആസ്ഥാനമായിത്തീർന്ന പ്രസിദ്ധമായ പഴയസിമ്മനാരി. ബേക്കർ ദമ്പതികൾ കോട്ടയത്തു വന്ന

...പ്പർക്ക് ആദ്യമായി താമസിക്കാൻ നൽകിയതു് ...നാരിയിലെ രണ്ടു മുറികളായിരുന്നു. പക്ഷെ അധി...ലം അവർ അവിടെ താമസിച്ചില്ല. അവർ ...പ്പോൾ ആംഗ്ളിക്കൻ ബിഷപ്പിന്റെ ആസ്ഥാനമായിരിക്കുന്ന സ്ഥലത്തു് ഒരു ചെറിയ ബംഗ്ളാവു പണിയിയിച്ച് അങ്ങോട്ടേയ്ക്കു താമസംമാററി. ബെയിലി സി. എൻ. ഐ. കുന്നിലും ഫെൻ, സി. എം. എസ്. കുന്നിലും ചെറിയ ബംഗ്ളാവുകൾ പണിതു് അവിടെ താമസമുറപ്പിച്ചിരുന്നു. ക്രാന്തദർശിയായിരുന്ന മൺട്രോ സുറിയാനി ക്രിസ്ത്യാനികളുടെ ഉന്നമനാർത്ഥം അനേക പദ്ധതികൾ ആവിഷ്ക്കരിച്ചിരുന്നു. അവയിൽ പ്രധാനമായതു് അവരുടെ ഇടയിൽ വിദ്യാഭ്യാസം പ്രചുരപ്രചാരത്തിലാക്കുകയെന്നതായിരുന്നു. അന്നു പുത്തൻകൂർ ക്രിസ്ത്യാനികൾക്കു സുമാർ 62 പള്ളികളാണു വടക്കു കുന്നംകുളം മുതൽ തെക്കു തിരുവിതാംകോടുവരെ ഉണ്ടായിരുന്നതു്. ആ പള്ളികളോടനുബന്ധിച്ചു് ഓരോ സ്കൂൾ സ്ഥാപിക്കുകയായിരുന്നു മൺട്രോയുടെ പ്ളാൻ. ആ പ്ളാൻ പ്രാവർത്തികമാക്കുന്നതിനും അതതു കാലങ്ങളിൽ ആ സ്കൂളുകൾ പരിശോധിക്കുന്നതിനുമുള്ള ചുമതലയാണു ഹെൻടിയിൽ വന്നു വീണതു്. അദ്ദേഹം ആ ചുമതല ഏറെറടുക്കുമ്പോൾ കോട്ടയത്തും മൺട്രോത്തുരുത്തിലും ഓരോ സ്കൂൾ മാത്രമേ ഉണ്ടായിരുന്നുള്ളു. യുവഹെൻടിയുടെ അക്ഷീണയത്നംകൊണ്ടു് അവയുടെ എണ്ണം 1820–ൽ ഇരുപതും 1821–ൽ 35–ം ആയി വർദ്ധിച്ചു. കോട്ടയത്തും, മാവേലിക്കരയും, ആലപ്പുഴയും, അദ്ദേഹം ഓരോ ഗ്രാമർസ്കൂളും സ്ഥാപിച്ചു. ഇങ്ങനെ നാടിന്റെ നാനാഭാഗങ്ങളിലും സ്ഥാപിതമായ പാഠശാലകൾ പരിശോശോധിക്കുന്നതു് അക്കാലത്തു് അത്ര എളുപ്പമുള്ള കാര്യമായിരുന്നില്ല. നാടു മുഴുവൻ കാടുപിടിച്ചു കിടക്കുകയാണു്. സഞ്ചാരത്തിനു സൗകര്യമായ റോഡുകളില്ല. ദ്രുതഗമനംചെയ്യുന്നതിനു വാഹനങ്ങളില്ല. കുണ്ടും കുഴിയുമായി കിടന്ന വഴികളിൽക്കൂടി മന്ദഗമനം ചെയ്യുന്ന ശകടങ്ങളെയും, മനുഷ്യർ വഹിക്കുന്ന മഞ്ചങ്ങളെയും മാത്രം ആശ്രയിക്കേണ്ടിയിരുന്നതിനാൽ ക്യാമ്പിൽ താമസിച്ചുകൊണ്ടു ചുററുപാടുകളിലെ സ്കൂളുകൾ പരിശോധിക്കുകയായിരുന്നു ഹെൻടിയുടെ പ്ളാൻ. അതിനാൽ ഒരു സർക്കീട്ടിനു രണ്ടും മൂന്നും മാസങ്ങൾ അദ്ദേഹം എടുക്കുമായിരുന്നു. യാത്രാരംഭത്തിൽ ആവശ്യത്തിനുള്ള ആഹാരസാധനങ്ങൾ പാചകംചെയ്യാനുള്ള പാത്രങ്ങൾ, തിളപ്പിച്ചാറിച്ച വെള്ളം, കിടക്ക, കൊതുകുവല, ഓലക്കുട, മരുന്നു്, തോക്കു് എന്നുവേണ്ട ക്യാമ്പിനാവശ്യമായ സകല സാധനങ്ങളും സംഭരിക്കേണ്ടിയിരുന്നു. ഇങ്ങനെ സാധനങ്ങൾ ശേഖരിച്ചു ഭർത്താവു യാത്രയായിക്കഴിഞ്ഞാൽ, ഭാര്യ ബംഗ്ളാവിൽ വെറുതെ അങ്ങിരുന്നു സൊള്ളുകയായിരുന്നില്ല. അവർ മിസ്സിസ് ഫെന്നിനോടൊത്തു പരിസരപ്രദേശങ്ങളിലുള്ള സിറിയൻ ക്രിസ്ത്യൻ കുടുംബങ്ങളിൽ ചുററിത്തിരിഞ്ഞു, പെൺകുഞ്ഞുങ്ങളെ ആകർഷിച്ചു താൻ ആരംഭിച്ച പാഠശാലയിൽ കൊണ്ടുവന്നു പഠിപ്പിക്കുകയായിരുന്നു. പിന്നീടു പ്രസിദ്ധ സ്ത്രീ വിദ്യാലയമായി ഉയർന്ന മിസ്സ്ബേക്കർ സ്കൂളിന്റെ മുന്നോടിയായിരുന്നു ആ പാഠശാല. ഒരു പക്ഷേ, അനന്തരകാലത്തു് ഇന്ത്യ ഒട്ടുക്കു ശാഖോപശാഖകൾ വീശി പരന്നു പന്തലിച്ച സ്ത്രീവിദ്യാഭ്യാസതരുവിന്റെ ബീജമായിരുന്നു അതെന്നു പറയാം.

## മലങ്കരയിലുണ്ടായ മാററം

കോട്ടയത്തുനിന്നു് 80 മൈൽ വടക്കും, 63 മൈൽ തെക്കുമായി തിരുവിതാംകൂർ–കൊച്ചി പ്രദേശങ്ങളിൽ അങ്ങിങ്ങായി ചിന്നിച്ചിതറിക്കിടന്ന വിദ്യാലയങ്ങളിലേയ്ക്കു നിരന്തരമായി, ദുർഗ്ഗമങ്ങളായ സ്ഥലങ്ങളിൽ ക്കൂടി ക്ളേശപൂർവം നടത്തിയ സഞ്ചാരങ്ങൾ ഹെൻടിയുടെ ആരോഗ്യത്തെ സാരമായി സ്പർശിച്ചു. അദ്ദേഹം 1833–ൽ വിശ്രമാർത്ഥം അവധിയെടുത്തു് ഇംഗ്ളണ്ടിലേയ്ക്കു പോയി. 1835–ൽ ഹെൻടി തിരിച്ചു വന്നപ്പോൾ ഇവിടത്തെ സ്ഥിതി പാടേ മാറിയിരുന്നു. മാവേലിക്കര സിന്നഡിന്റെ തീരുമാനപ്രകാരം സിറിയൻ ക്രിസ്ത്യൻ സമുദായം സി. എം. എസ്സുമായുള്ള ബന്ധം വേർപെടുത്തിയിരുന്നു. അതു ഹെൻടിയെ വ്യാകുലചിത്തനാക്കി. തന്റെ പ്രതീക്ഷകളെല്ലാം അടിപറിയുന്നതു കണ്ടു സന്താപസിന്ധുവിൽ ആമഗ്നനായ ആ നല്ല മനുഷ്യൻ ഇംഗ്ളണ്ടിൽ പഠിച്ചുകൊണ്ടിരുന്ന തന്റെ പുത്രന്റെ പേർക്കു് ഇങ്ങനെ എഴുതി ''കുറെക്കാലങ്ങളായി ഞങ്ങളുടെ പ്രവർത്തനങ്ങളെല്ലാം ദൈവകൃപകൊണ്ടു നാൾക്കുനാൾ അഭിവൃദ്ധി പ്രാപിച്ചുകൊണ്ടിരുന്നു. സിറിയൻ ക്രിസ്ത്യൻ സമുദായത്തെ പുനരുദ്ധരിക്കുന്നതിനു ഞങ്ങൾ ചെയ്ത യത്നങ്ങൾ ഫലപ്രാപ്തിയിലെത്തുന്നതു കണ്ടു ഞങ്ങളെല്ലാം സന്തോഷിച്ചു. അവരുടെ കുഞ്ഞുങ്ങളെ വിദ്യ അഭ്യസിപ്പിക്കുന്നതിൽ ഞങ്ങൾ ജാഗരൂകരായിരുന്നു. അവരിൽ പലരെയും ജഡ്ജിമാരായും തഹസീൽദാരന്മാരായും നിയമിപ്പിക്കുന്നതിനു ഞങ്ങൾക്കു കഴിഞ്ഞു. പക്ഷേ, എന്തു ചെയ്യാം, ഞങ്ങളിൽ വിശ്വാസമുണ്ടായിരുന്ന ആ നല്ല മെത്രാപ്പോലീത്താ കാലംചെയ്തുപോയി. മൽപ്പാന്മാർ, യുവവൈദികർ, വിജ്ഞാനികളായിത്തീരുന്നതിൽ അസൂയാലുക്കളാണു്. അവരിൽ ചിലർ ഞങ്ങളെ പുറംതള്ളിയാൽ അധികാരം പിടിച്ചെടുക്കാമെന്നു വ്യാമോഹിച്ചിരുന്നു. അവർ തന്നെ വിജയിച്ചു. പക്ഷേ അതിനെന്തിനു വ്യാകുലപ്പെടുന്നു. മഹോന്നതനായ ദൈവത്തിന്റെ തിരുവിഷ്ടം അതായിരിക്കാം...

## വേർപാടിനു ശേഷം

സിറിയൻ ക്രിസ്ത്യൻ സമുദായവുമായുണ്ടായ വേർപാടിനു ശേഷം, കോട്ടയം സി. എം. എസ്സിന്റെ പ്രവർത്തനകേന്ദ്രമായി അധികാരികൾ പ്രഖ്യാപനം ചെയ്തു. ഡിസ്ട്രിക്ട് മിഷനെന്നും, വില്ലേജ് മിഷനെന്നും പ്രവർത്തനമണ്ഡലത്തെ രണ്ടായി തിരിച്ചു, ഡിസ്ട്രിക്ട് മിഷന്റെ ചുമതല ബേക്കർ ഏറെറടുത്തു. ബെഞ്ചമിൻ ബെയിലിയായിരുന്നു ബേക്കറിന്റെ സന്തതസഹചാരി. ആ മഹാ പണ്ഡിതൻ ബൈബിൾ ഭാഷാന്തരം ചെയ്യുകയും, അതു് അച്ചടിക്കുന്നതിനുവേണ്ടി സി. എം. എസ്. പ്രസ്സ് സ്ഥാപിക്കുകയും ചെയ്തു. കേരളത്തിൽ അച്ചടി ആദ്യമായി ഏർപ്പെടുത്തിയതു് അദ്ദേഹമായിരുന്നു എന്നു സുവിദിതമാണല്ലോ. രണ്ടു ഭാഷാ നിഘണ്ടുക്കളും ബെയിലി കൈരളിക്കു സമ്മാനിച്ചിട്ടുണ്ടു്. ഇന്നു കോട്ടയത്തു് അതിഗംഭീരനായി, അതിമനോഹാരിയായി ഉയർന്നുനിൽക്കുന്ന ഭദ്രാസന ദേവാലയത്തിന്റെ ശില്പിയും മററാരുമായിരുന്നില്ല.

പിരിച്ചിലിനു ശേഷം ആംഗ്ളിക്കൻ സഭയുടെ അഭിവൃദ്ധിക്കുവേണ്ടി മിഷനറിമാർ അശ്രാന്തപരിശ്രമം ആരംഭിച്ചു. കൊച്ചിൻ അവാർഡിന്റെ വെളിച്ചത്തിൽ പഴയ സെമിനാരി അവരിൽനിന്നു കൈവിട്ടുപോയിരുന്നതിനാൽ അതിനു പകരം ഒരു വിദ്യാലയം സ്ഥാപിക്കുകയായിരുന്നു അവരുടെ അടുത്ത പരിപാടി. കെട്ടിടംപണിയുടെ ചുമതല ബേക്കറിനെ ഏല്പിച്ചു. അദ്ദേഹം പണിതീർത്ത കെട്ടിടമാണു നാം ഇന്നു കാണുന്ന സി. എം. എസ്. കോളജ്.

കോളജ് പണിക്കു ശേഷം, ബേക്കറിന്റെ ശ്രദ്ധ കുറിച്ചിയിലേയ്ക്കും പള്ളത്തേയ്ക്കും തിരിഞ്ഞു. അവിടെ ആംഗ്ളിക്കൻ സഭയെ ആശ്ളേഷിച്ച ആളുകളുടെ ആരാധനയ്ക്കു വേണ്ടി അദ്ദേഹം രണ്ടു പള്ളികൾ പണിയിച്ചു. അതിനു വേണ്ടിവന്ന പണത്തിന്റെ അധിക ഭാഗവും ബേക്കർ സ്വപരിശ്രമംകൊണ്ടു സമ്പാദിച്ചതാണു്. അധികം താമസിയാതെ 1840–ൽ അദ്ദേഹം കൊല്ലാട്ടും ഒരു പള്ളി പണിയിച്ചു. ആ പള്ളികൾ പണിയിക്കുന്നതിനും അവിടെ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിനും, അദ്ദേഹത്തിനു സഹിക്കേണ്ടി വന്ന ക്ളേശങ്ങൾ നിരവധിയാണു്. കോട്ടയത്തുനിന്നു പള്ളത്തു്, വള്ളത്തിൽ വന്നു്, അവിടെനിന്നു, കാട്ടുമൃഗങ്ങളുടെ കേളീരംഗങ്ങളായിരുന്ന വനങ്ങളിൽക്കൂടി നടന്നോ മഞ്ചലേറിയോ ആയിരുന്നു അദ്ദേഹം കൊല്ലാട്ടു വന്നിരുന്നതു്. ബേക്കർ പിന്നീടു എറികാടു്, കാവാലം, ഒളശ്ശ, ആർപ്പൂക്കര എന്നീ സ്ഥലങ്ങളിലും പള്ളികൾ പണിയിച്ചു.

(തുടരും)

# അമേരിക്കൻ കോളജ് വിദ്യാഭ്യാസച്ചെലവു്

അമേരിക്കയിലെ വിദ്യാർത്ഥികൾ പഠിക്കുന്ന കാലത്തുതന്നെ ദിവസംതോറുംകുറച്ചു സമയം ജോലിചെയ്യുന്നു. ഉരുക്കുമില്ലിലെ ഇൻസ്പെക്ടർമാർ, അഗ്നിശമനജോലിക്കാർ, പരിചാരകന്മാരും, പരിചാരികമാരും, തോട്ടപ്പണിക്കാർ, പാട്ടുകാർ, ടാക്സിഡ്റൈവർമാർ, സെയിൽസ്മാൻ എന്നിങ്ങനെ കോളജ് വിദ്യാഭ്യാസം ആവശ്യമില്ലാത്ത മിക്കവാറും എല്ലാത്തരം ജോലികളും അവർ ചെയ്യാറുണ്ടു്. പഠനച്ചെലവു മുഴുവനായോ ഭാഗികമായോ വഹിക്കാൻ വേണ്ടിയാണു് അവർ ജോലിചെയ്യുന്നതു്. പല മാതാപിതാക്കന്മാർക്കും പുറത്തുനിന്നുള്ള സഹായം കൂടാതെ തങ്ങളുടെ കുട്ടികളുടെ പഠനച്ചെലവു മുഴുവൻ വഹിക്കാൻ വിഷമമത്രേ.

അമേരിക്കയിൽ 2,000 അംഗീകൃത കോളജുകളും സർവ്വകലാശാലകളുമുണ്ടു്. ഇവയിൽ ഏകദേശം 1,300 എണ്ണം സ്വകാര്യ എൻഡോവ്മെൻറുകൾകൊണ്ടാണു നടത്തപ്പെടുന്നതു്. അവ ഒരു സെമിസ്റ്ററിലേയ്ക്കു (സാധാരണയായി നാലരമാസം വരുന്ന ഒരു ടേം) ചുരുങ്ങിയതു 30 ഡോളർ മുതൽ 500–ൽ പരം ഡോളർവരെ ഫീസും ചുമത്തുന്നു.

ബാക്കിയുള്ള 700 സ്ഥാപനങ്ങൾ സ്റ്റേററു ഗവർമെൻറുകളുടെയും മുനിസിപ്പാലിററികളുടെയും സഹായത്തോടെ നടത്തപ്പെടുന്നവയാണു്. അതതു സ്റ്റേററുകളിലുള്ള വിദ്യാർത്ഥികൾ ആ സ്ഥാപനങ്ങളിൽ യാതൊരു ഫീസും കൊടുക്കേണ്ടതില്ല. അഥവാ കൊടുക്കേണ്ടതുണ്ടെങ്കിൽ തന്നെ അതു വളരെ തുച്ഛവുമായിരിക്കും. സ്റ്റേററിനു പുറത്തുനിന്നുള്ള വിദ്യാർത്ഥികൾ നാമമാത്രമായ ഒരു ഫീസ് കൊടുക്കണം. പക്ഷേ, പാഠ്യപുസ്തകങ്ങളുടെ വില, ഭക്ഷണത്തിനും താമസത്തിനുമുള്ള ചെലവു്, വസ്ത്രം, വ്യക്തിപരമായ മററു ചെലവുകൾ—ഇവയെല്ലാം കൂടിത്തന്നെ ഒരാണ്ടിൽ ബഹുശതം ഡോളർ ആവശ്യമാണു്.

## പഠനവും സമ്പാദനവും

അമേരിക്കയിലെ 41 ലക്ഷം കോളജ്‌വിദ്യാർത്ഥികളിൽ ഏകദേശം 60 ശതമാനം പേർ തങ്ങളുടെ ചെലവുകളിൽ മൂന്നിൽ രണ്ടു ഭാഗത്തിനുള്ള പണം കോളജ് വളപ്പിനുള്ളിൽ തന്നെയോ പുറത്തോ ജോലിചെയ്തു സമ്പാദിക്കുന്നു. ശേഷിച്ച മൂന്നിലൊരു ഭാഗം പേർ വേനൽ ഒഴിവുകാലത്തും ജോലിചെയ്തു പണം സമ്പാദിക്കുന്നതാണു്.

,,പഠിക്കുമ്പോൾ തന്നെ സമ്പാദിക്കുന്നതു്,, യുവജനങ്ങളുടെ പുരോഗതിയ്ക്കുള്ള വിദ്യാഭ്യാസത്തിലെ അമൂല്യമായ ഒരു ഭാഗമായിരിക്കാൻ കഴിയുമെന്നും പാണ്ഡിത്യംനേടുന്നതിനു സാധാരണയായി അതു ബാധകമല്ലെന്നും അമേരിക്കൻ വിദ്യാഭ്യാസപ്രവർത്തകർ പൊതുവേ വിശ്വസിച്ചുപോരുന്നു. ,,കോളജ് വിദ്യാഭ്യാസച്ചെലവുകൾക്കു പണം സമ്പാദിക്കുന്നതു സാമൂഹ്യശാസ്ത്രപരമായും മന:ശാസ്ത്രപരമായും അഭിലഷണീയമാണു്,, എന്നത്രേ ഒരു കോളജ് ഭരണാധികാരി ഇതേപ്പററി പ്രസ്താവിക്കുന്നതു്.

എന്നാൽ, പണിയെടുക്കുന്ന വിദ്യാർത്ഥികൾക്കുപോലും അടുത്ത കാലങ്ങളിൽ സാമ്പത്തികഞെരുക്കം അനുഭവപ്പെടുന്നുണ്ടു്. കോളജ് വിദ്യാഭ്യാസച്ചെലവു വർദ്ധിച്ചുകൊണ്ടിരിക്കുന്നതാണു് അതിനു കാരണം. പഠനത്തിൽ വിദ്യാർത്ഥികൾ കൂടുതൽ ശ്രദ്ധ പതിപ്പിക്കുകയും പഠനച്ചെലവു കടമെടുത്തു നിർവ്വഹിക്കുകയും ബിരുദാനന്തരം ജോലിയിൽ പ്രവേശിക്കുമ്പോൾ ആ കടം വീട്ടുകയും ചെയ്യുന്നതു കൂടുതൽ നന്നായിരിക്കുമെന്നു ചില വിദ്യാഭ്യാസപ്രവർത്തകർ കരുതുന്നു. അങ്ങനെയാണു് ,,ഇപ്പോൾ പഠിക്കുക, പിന്നീടു പണം കൊടുക്കുക,, എന്ന പദ്ധതി രൂപംകൊണ്ടതു്. അതനുസരിച്ചു്, ചുരുങ്ങിയ പലിശയ്ക്കു ദീർഘകാലവായ്പകൾ വിദ്യാർത്ഥികൾക്കു നൽകുന്നതാണു്. വായ്പകൾ നൽകുന്നതിനുള്ള പലതരം പരിപാടികളുണ്ടു്.

## വായ്പകൾ

1958–ൽ അമേരിക്കൻ കോൺഗ്രസ് ഇതിനു മുൻകൈ എടുത്തു്, ദേശീയ പ്രതിരോധ വിദ്യാഭ്യാസ ആക്ട് അനുസരിച്ചു ,,പ്രതിരോധ വിദ്യാർത്ഥിവായ്പ പരിപാടി,, രൂപവൽക്കരിച്ചു. ഈ പരിപാടി പ്രകാരം വിദ്യാർത്ഥികൾക്കു വായ്പ നൽകുവാൻ വേണ്ടി കോളജുകൾക്കു ഫെഡറൽ ഗവർമെൻറു പണം നൽകുന്നു. വായ്പ വാങ്ങുന്ന വിദ്യാർത്ഥി കോളജിൽ പഠിക്കുന്ന കാലത്തു പലിശ നൽകേണ്ടതില്ല. ബിരുദാനന്തരം 11 വർഷംകൊണ്ടു വായ്പ തിരിച്ചടച്ചാൽ മതി. അക്കാലത്തു് അതിനു 3 ശതമാനം പലിശ കൊടുക്കണം.

മിക്ക വായ്പകളും വിദ്യാർത്ഥിക്കു നേരിട്ടുതന്നെയാണു നൽകുക. അച്ഛനോ അമ്മയോ രക്ഷാകർത്താവോ ആരെങ്കിലുമൊരാൾ വായ്പപ്രമാണത്തിൽ വിദ്യാർത്ഥിയോടൊപ്പം ഒപ്പിടണമെന്നല്ലാതെ കൂട്ടുത്തരവാദിത്വമൊന്നും വഹിക്കേണ്ടതില്ല. പുരോഹിതവൃത്തിയോ അദ്ധ്യാപകവൃത്തിയോ സ്വീകരിക്കുന്നവരെ സംബന്ധിച്ചിടത്തോളം മറെറാരു സൗജന്യം കൂടിയുണ്ടു്. ആ തൊഴിലിൽ അവർ തുടങ്ങുന്ന ഓരോ കൊല്ലവും വായ്പ സംഖ്യയിൽ ഓരോ അംശം വീതം റദ്ദുചെയ്തുകൊടുക്കുന്നതാണു്. വായ്പകൾ വിദ്യാഭ്യാസാവശ്യത്തിനു മാത്രമേ ഉപയോഗപ്പെടുത്താവൂ എന്നു നിർബന്ധമുണ്ടു്. വായ്പ ആവശ്യമുള്ളവരും പഠനത്തിൽ നല്ല നിലവാരം പുലർത്തിക്കൊണ്ടിരിക്കുന്നവരുമായ വിദ്യാർത്ഥികൾക്കെല്ലാം ഈ വായ്പ ലഭിക്കുന്നതാണു്. 1958 മുതൽ 1963 അവസാനംവരെ മൊത്തം 36 കോടി ഡോളർ വരുന്ന 8 ലക്ഷം വായ്പകൾ ഈ പരിപാടിയനുസരിച്ചു നൽകിയിട്ടുണ്ടു്.

## പുതിയ പദ്ധതി

സ്റ്റേററു് ഗവർമെൻറുകൾ ഉത്തരവാദം ചെയ്യുന്ന ഒരു വായ്പ പരിപാടി ഇപ്പോൾ ആരംഭിച്ചിട്ടുണ്ടു്. മിക്കവാറും എല്ലാ സ്റ്റേററുകളിലും ഈ പരിപാടി അടുത്തുതന്നെ നടപ്പിൽ വരുന്നതാണു്. സ്റ്റേററു് ഗവർമെൻേറാ ഒരു സ്വകാര്യസംഘടനയോ ഒരു ഫണ്ടു രൂപവൽക്കരിക്കുക, കോളജു വിദ്യാർത്ഥികൾക്കു നൽകുന്ന ചുരുങ്ങിയ പലിശയുള്ള ദീർഘകാല വായ്പകൾക്കു് ഈ ഫണ്ടു് ഉത്തരവാദിത്വം വഹിക്കുക—ഇതാണു് ഈ പുതിയ പരിപാടി. വായ്പകൾ സാധാരണയായി ബാങ്കുകളിൽക്കൂടിയാണു നൽകുന്നതെങ്കിലും ഈ ഫണ്ടു ലാഭോദ്ദേശമില്ലാത്ത ഒരു സ്വകാര്യ സംരംഭമായിരിക്കും. പലിശ 3 ശതമാനം മുതൽ 6 ശതമാനം വരെയാണു്. ഇതു വാണിജ്യാടിസ്ഥാനത്തിലുള്ള വായ്പകൾക്കു ചുമത്തുന്ന പലിശനിരക്കുകളിൽ കുറവാണു്. ചില സ്റ്റേററുകളിൽ വിദ്യാർത്ഥി കോളജിൽ പഠിക്കുന്ന കാലത്തു വായ്പയ്ക്കു പലിശ ചുമത്തുന്നില്ല. ബിരുദമെടുത്തു് ഏതാനും മാസങ്ങൾക്കു ശേഷമേ തിരിച്ചടയ്ക്കാനാരംഭിക്കേണ്ടൂ. അടച്ചു തീർക്കാൻ മൂന്നു വർഷം മുതൽ ആറു വർഷം വരെ കാലാവധിയുമുണ്ടു്.

,,യുണൈറററഡ് സ്റ്റുഡൻറു് എയ്ഡ് ഫണ്ട്സ് ഇൻകോർപറേററഡ്,, (യു. എസ്. എ. ഫണ്ട്സ്) എന്ന സ്ഥാപനമാണു് മുഖ്യമായ മറെറാരു വായ്പ പരിപാടി നടത്തിവരുന്നതു്. 1961–ൽ ആരംഭിച്ച ഈ പരിപാടി ഇപ്പോൾ രാഷ്ട്രവ്യാപകമായിത്തന്നെ പ്രവർത്തിച്ചുവരുന്നു. ലാഭോദ്ദേശമില്ലാതെ നടത്തപ്പെടുന്ന ഈ സംഘടന, വിദ്യാർത്ഥികൾക്കുള്ള വായ്പകൾക്കു് ഉത്തരവാദം ചെയ്യുന്നതിനു കരുതൽ ധനം ശേഖരിക്കുന്നു. ഒരു പരിപാടിയനുസരിച്ചു്, ഒരു സ്റ്റേററിൽ താമസക്കാരായ വിദ്യാർത്ഥികൾക്കു് ബാങ്കുകൾ നൽകുന്ന വായ്പകൾക്കു വേണ്ട കരുതൽ ധനമുണ്ടാക്കാൻ ഈ സംഘടന സഹായിക്കുകയും വായ്പകൾ അംഗീകരിക്കുകയും ചെയ്യുന്നു. മറെറാരു പരിപാടിയനുസരിച്ചു കോളജുകളാണു കരുതൽ ധനം നൽകുന്നതു്. വിദ്യാർത്ഥികളുടെ സ്ഥിരതാമസം ഏതു സ്റ്റേററിലാണെന്നു നോക്കാതെ എല്ലാ വായ്പകളും ഈ സംഘടന അംഗീകരിക്കുന്നു. ഒരു വിദ്യാർത്ഥിക്കു് ഒരു വർഷം 1,000 ഡോളർ വരെ വായ്പ വാങ്ങാം. ആകെ വാങ്ങാവുന്ന വായ്പയുടെ പരമാവധി 3,000 ഡോളറാണു്. ബിരുദാ

പ്പർ. മാസങ്ങരംകഴ ശേഷം തുടങ്ങി മൂന്നു വർഷ ങ്ങൾക്കുള്ളിൽ അതടച്ചു തീർത്താൽ മതി. ഏററവും ... പലിശനിരക്ക് 6 ശതമാനമാണ്.

ഈ വായ്പ പരിപാടികരംക്ക പുറമേ, കോളജുകളും ബാങ്കുകളും സ്വകാര്യ സാമ്പത്തിക സംഘടനകളും ജനോപ കാര സ്ഥാപനങ്ങളും പൗരസംഘടനകളും പള്ളികളും വ്യാ പാര സംഘടനകളും തൊഴിലാളിസംഘടനകളും വിദ്യാർ ത്ഥികരംക്ക വായ്പകരം നൽകുന്നുണ്ട്.

വൈദ്യവിദ്യാഭ്യാസത്തിന് ധനസഹായം ആവശ്യമായ വർക്ക വായ്പ നൽകുന്നതിനുള്ള ഒരു പ്രത്യേക പരിപാടി അമേരിക്കൻ മെഡിക്കൽ അസോസിയേഷനുണ്ട്. ഇതനുസ രിച്ച് ഒരു വിദ്യാർത്ഥിക്ക് ആണ്ടിൽ 1500 ഡോളർ വായ്പ വാങ്ങാം. ഏഴു വർഷത്തെ പരിശീലന കാലത്തി നുള്ളിൽ ആകെ 10,000 ഡോളർ വരെ ഈ വിദ്യാർ ത്ഥിക്ക വായ്പ ലഭിക്കും. ചുരുങ്ങിയ പലിശയുള്ള ഈ വായ്പ 10 വർഷംകൊണ്ടു തിരിച്ചടച്ചാൽ മതി.

## സ്ക്കോളർഷിപ്പ്

കോളജു വിദ്യാഭ്യാസത്തിനു ധനസഹായം ലഭിക്കുന്ന തിനുള്ള വേറെ രണ്ടു മാർഗ്ഗങ്ങരംകൂടിയുണ്ട്. സ്കോളർഷിപ്പു കളാണ് ഒന്ന്. മറേറതു് ഒരു ,,സഹകരണ,, പരിപാടി യും. അമേരിക്കയിൽ ആണ്ടുതോറും 4,00,000 സ്കോളർഷി പ്പുകരം നൽകപ്പെടുന്നു. പഠനത്തിലുള്ള സാമർത്ഥ്യം, മൽസര പ്പരീക്ഷകരം, എന്നിവയുടെ അടിസ്ഥാനത്തിലും സാധാര ണയായി സാമ്പത്തികസഹായം ആവശ്യമുള്ളവർക്കമാണ് ഈ സ്കോളർഷിപ്പുകരം നൽകുന്നതു്. വിദ്യാർത്ഥികളുടെ ചെലവുകരം മുഴുവനായോ ഭാഗികമായോ വഹിക്കുന്ന ഈ സ്കോളർഷിപ്പുകരം സർവ്വകലാശാലകളും സാഹോദര്യ ക്ളബ്ബുകളും ഫൗണ്ടേഷനുകളും ദേശഭക്തി സംഘടനകളും പൗര സംഘടനകളും പൂർവ വിദ്യാർത്ഥിസംഘങ്ങളും പള്ളികളും വ്യക്തികളും നൽകുന്നുണ്ട്. ഇതിനു പുറമേ, ഓരോ വർഷ വും ബിരുദ വിദ്യാർത്ഥികരംക്ക് 60,000 ഫെലോഷിപ്പു കളും നൽകിവരുന്നു.

,,സഹകരണ,, പരിപാടിയനുസരിച്ചു, ചില കോളജു കരം ക്ളാസ്സുമുറിയിലെ പഠനം വിദ്യാർത്ഥി തെരഞ്ഞെടു ക്കുന്ന ഒരു രംഗത്തെ ജോലിയുമായി കൂട്ടിച്ചേർക്കുന്നു. ഒരു സെമിസ്റ്റർ പഠിക്കുക, അടുത്ത സെമിസ്റ്റർ ജോലി ചെ യ്യുക— ഇതാണ് ആ പരിപാടി. ഈ സമ്പ്രദായം കാര്യ ക്ഷമമാണെന്നു കാണാൻ കഴിഞ്ഞിട്ടുണ്ട്— പ്രത്യേകിച്ചു ശാ സ്ത്രങ്ങളും എൻജിനീയറിംഗും പഠിക്കുന്ന വിദ്യാർത്ഥികളെ സംബന്ധിച്ചിടത്തോളം.

ജോലി, വായ്പകരം, സ്കോളർഷിപ്പുകരം, സഹകരണ പരിപാടികരം—കോളജു വിദ്യാഭ്യാസം യഥാർത്ഥത്തിൽ ആഗ്രഹിക്കുന്ന വിദ്യാർത്ഥിക്ക് ഇതെല്ലാം ലഭ്യമാണ്. കോളജിൽ പോകുന്നവർക്കെല്ലാം ഇവ ലഭിക്കുകയില്ലെങ്കി ലും, ലഭിക്കുന്നവരുടെ എണ്ണം ആകർഷകമത്രേ.

(യു. എസ്. ഐ. എസ്.)

---

# സൗഖ്യവും ഭൗതികക്ഷേമവും

**കെ. പി. കേശവമേനോൻ**

ഒരു ക്ഷേമരാഷ്ട്രം കെട്ടിപ്പടുക്കുവാനാണല്ലോ സ്വാതന്ത്ര്യല ബ്ധിക്കുശേഷം നാം ശ്രമിച്ചു വരുന്നതു്—ദാരിദ്ര്യം തുടച്ചു നീക്കി, ഭക്ഷണം, വസ്ത്രം, പാർപ്പിടം മുതലായ പ്രാഥമി കാവശ്യങ്ങരം ഏററവും താണപടിയിലിരിക്കുന്നവർക്ക കൂടി ലഭിക്കത്തക്കവണ്ണമുള്ള ഒരു സമുദായവ്യവസ്ഥ. ഇതു് എത്രയും ആവശ്യമാണു തന്നെ. എന്നാൽ ആ ലക്ഷ്യപ്രാപ്തിക്കായി പ്രയത്നിക്കുമ്പോരം മർമ്മപ്രധാനമായ ചില ജീവിതതത്വങ്ങരം നാം അവഗണിച്ചുപോകുന്നുണ്ട്. ഈ കാര്യം മനസ്സിലാക്കി നമ്മുടെ പദ്ധതികരം ക്രമപ്പെടുത്തീട്ടില്ലെങ്കിൽ ക്ഷേമരാഷ്ട്രം കൊണ്ടു നാം ഉദ്ദേശിക്കുന്ന സൗഖ്യം മരുഭൂമിയിലെ മൃഗതൃഷ്ണ യായി കലാശിക്കുവാനേയിടയുള്ളു.

ക്ഷേമരാഷ്ട്രത്തിൻെറ മികച്ച ഉദാഹരണമാണു സ്വീഡൻ. ദാരിദ്ര്യം അവിടെ തീരെ ഇല്ലാതായിരിക്കുന്നു. എല്ലാതരത്തി ലുള്ള സുഖസൗകര്യങ്ങളും അവിടത്തെ പൗരന്മാർക്ക കൈവ ന്നിട്ടുണ്ട്. ഒന്നാന്തരം ലൈബ്രറികളാണ് അവിടെയുള്ളതു്. അവ ജനങ്ങരംക്ക സൗജന്യമായി ഉപയോഗപ്പെടുത്താമെന്നു മാത്രമല്ല, ലൈബ്രറിയിൽ പോയി വായിക്കുന്നവർക്ക വേണ മെങ്കിൽ യാത്രച്ചെലവു കൂടി ഗവർമെൻറു കൊടുക്കും. രോ ഗികരംക്കും അവശന്മാർക്കും ആവശ്യമായ എല്ലാ സഹായങ്ങ ളും സ്റ്റേററിൽ നിന്നു ലഭിക്കുന്നു. ശരീരസൗഖ്യത്തിനുവേണ്ടു തെല്ലാം അവർക്ക കിട്ടുന്നുണ്ട്. എങ്കിലും മനസ്സിനു ശാന്തി യോ സുഖമോ, സമാധാനമോ അവർക്കുണ്ടാകുന്നില്ല. മദ്യ പാനത്തിൽ ലയിക്കുന്നവരുടെ എണ്ണത്തിനു കണക്കില്ല. വി വാഹങ്ങളിൽ മൂന്നിലൊന്നുവീതം തകർന്നു പോകുന്നു. അവി വാഹിതകളായ അമ്മമാരുടെ എണ്ണം വർദ്ധിച്ചു വരികയാണ്. മാനസികരോഗം ബാധിച്ചവരുടെ സംഖ്യ കേട്ടാൽ ആർക്കും ഭയം തോന്നും. ആത്മഹത്യ ചെയ്യുന്നവരുടെ തോതും വർഷം പ്രതി കൂടിവരുന്നു.

ഇങ്ങനെ സമൃദ്ധിയുള്ള ഒരു രാജ്യത്തു് ഈ നൈരാശ്യം ഉണ്ടാവാൻ കാരണമെന്തെന്നു ചിന്തിക്കേണ്ടതാണ്. സാ മ്പത്തികക്കുഴപ്പങ്ങളിൽ നിന്നു മോചനം കിട്ടിയതുകൊണ്ടു മാത്രം ഒരാരംക്ക സൗഖ്യം ഉണ്ടായി എന്നു വരില്ല. കടക്കാരു ടെ ശല്യം നേരിടുമ്പോഴും നിത്യവൃത്തിക്ക മുട്ടുവരുമ്പോഴും ,,ഈ യാതനകളിൽനിന്നെല്ലാം രക്ഷപ്പെട്ടു് ആശ്വാസത്തോടെ ഒരു ദിവസമെങ്കിലും ജീവിക്കുവാൻ സാധിക്കുമോ,,എന്ന് അതു് അനുഭവിക്കുന്നവർ ചോദിച്ചുപോകും. ആ ആഗ്രഹം അവർക്ക സാധിച്ചുവെന്നു വിചാരിക്കുക. താൽക്കാലികമാ യി അവർക്ക തീർച്ചയായും ആശ്വാസം തോന്നും. എന്നാൽ അതു താൽക്കാലികം മാത്രമാണ്. സാമ്പത്തിക ഭദ്രതയും ജീ വിതസൗകര്യങ്ങളും ഇന്നത്തേതിലും എത്രയോ കുറവായിരുന്ന കാലത്തു കൂടുതൽ മനസ്സമാധാനത്തോടെ സ്വീഡനിലെ ജന ങ്ങരം ജീവിതം കഴിച്ചുകൂട്ടിയിരുന്നുവെന്നാണ് അറിയുന്ന തു്. ഭൗതികസുഖങ്ങരം സമൃദ്ധിയായുള്ള ഒരു രാജ്യത്തു് എണ്ണ മില്ലാത്ത ആത്മഹത്യകരം നടക്കുന്നുണ്ടെങ്കിൽ ആ സമുദായ വ്യവസ്ഥയിൽ എന്തോ പന്തികേടുണ്ടാകണം. ചില പ്രഭു കുടുംബങ്ങളിൽ കുട്ടികളെ വളർത്തുന്നതു നിങ്ങരം സൂക്ഷിച്ചി ട്ടുണ്ടോ? വീഴുമെന്നു ഭയപ്പെട്ടു് അവരെ ഇഷ്ടംപോലെനടക്കുവാൻ സമ്മതിക്കുകയില്ല. എന്താവശ്യങ്ങളും പറയുന്നതിനുമുമ്പു സാ ധിപ്പിച്ചുകൊടുക്കും. യാതൊന്നിനും അവർക്ക അദ്ധ്വാനിക്കേ ണ്ടതില്ല. ഈ തരത്തിൽ വളരുന്ന ഒരു കുട്ടി ജീവിതസമര ത്തിൽ എങ്ങനെ വിജയിക്കും? വ്യക്തിയുടെ സ്ഥിതിതന്നെ യാണു സമുദായങ്ങരംക്കും വന്നു ചേരുക. ജീവിതത്തിനു ചൈതന്യമുണ്ടാക്കുന്നതു് അപകടങ്ങരം അഭിമുഖീകരിക്കുവാനു ള്ള മനക്കരുത്താണ്—ഭാവനയിൽ തെളിഞ്ഞു കാണുന്ന ലക്ഷ്യ ത്തിലെത്തുവാനായി എന്തും ചെയ്യുവാനും എന്തും സഹിക്കു വാനും ഉള്ള സന്നദ്ധത. പരാജയത്തെ ഒട്ടും ഭയപ്പെടാതെയും പരാജയങ്ങരം അവസാന വിജയത്തിനുള്ള ചവിട്ടുപടികളാ ണെന്ന വിശ്വാസത്തോടെയും മുന്നോട്ടു പോകുവാൻ നാം ഒരുങ്ങണം. ആവശ്യങ്ങളെല്ലാം സ്റ്റേററോ മററുള്ളവരോ നിറ വേററിത്തരുന്നതാണെങ്കിൽ തൻേറടത്തോടെ പ്രയത്നിക്കുവാനു ള്ള അവസരം നഷ്ടപ്പെടുന്നു. ഈ കാരണത്താൽ സഹജമായ കഴിവുകരം വികസിപ്പിക്കുവാനുള്ള സന്ദർഭങ്ങരം ചുരുക്കമായി പ്പോകുന്നുണ്ട്.

ഭൗതികസുഖം മാത്രമല്ല നമ്മുടെ ലക്ഷ്യം. ക്രിസ്തുദേവൻ പറയുന്നതു നോക്കുക. ,,മനുഷ്യൻ ജീവിക്കുന്നതു ഭക്ഷണം കൊണ്ടു മാത്രമല്ല.,, എന്താണ് ഇതിൻെറ അർത്ഥം. ഭക്ഷണം

# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

ന്യായാധിപന്മാർ 6:33–40, 7:15.

ശത്രുക്കളുടെ ആക്രമണത്തെ തടയുവാൻ ഗിദയോൻ സ്വന്ത ജനങ്ങളുടെയും അയൽക്കാരായ ചില വർഗ്ഗക്കാരുടെയും സഹായം സ്വീകരിച്ചു. അവരിൽ നിന്നും 300 പേർ മാത്രം സംഖ്യബലമുള്ള സംഘടിതമായ ഒരു ചെറിയ സൈന്യത്തെ രൂപീകരിക്കുകയായിരുന്നു ഗിദെയോൻ ആദ്യമായി ചെയ്തതു്. പന്തങ്ങളും കുടങ്ങളും കാഹളങ്ങളും ഉപയോഗിച്ചുള്ള വിചിത്രമായ ഒരു ആക്രമണ തന്ത്രമാണു് ഗദെയോൻ പ്രയോഗിച്ചതു്. ,,യഹോവയ്ക്കും ഗിദെയോനും വേണ്ടി,, എന്നുള്ള ആർപ്പു വിളിയോടു കൂടി നടത്തപ്പെട്ട പെട്ടെന്നുള്ള ഈ ആക്രമണം മിദ്യാന്യരെ പരിഭ്രാന്തരാക്കി. ഗിദെയോനും കൂട്ടരും വിജയം വരിക്കയും ചെയ്തു. പൂർണ്ണ ദൈവാശ്രയത്തോടും പ്രാർത്ഥനയോടും കൂടിയായിരുന്നു ഗിദെയോൻ ഓരോ അടിയും വെച്ചതു്. ഗിദെയോന്റെ ധൈര്യവും വിശ്വാസവും രാജ്യതന്ത്രവും വിജയം കരസ്ഥമാക്കുവാൻ അവനെ സഹായിച്ചു. ഇസ്രയേലിനു 40 വർഷക്കാലത്തേയ്ക്കു വിശ്രമം ലഭിക്കയും ചെയ്തു. ഗിദെയോനെപ്പോലെ നേതൃത്വം നൽകുവാൻ കഴിവുള്ളവരും അവരുടെ കീഴിൽസേവനം അനുഷ്ഠിക്കുവാൻ സന്നദ്ധരായ ചെറുപ്പക്കാരും സഭയ്ക്കു് ഇന്നാവശ്യമാണു്.

## ബുധൻ

1 ശമുവേൽ 3:19–21., 7:3–6

യഹോവയുടെ ശബ്ദം ശ്രദ്ധിച്ചു കേട്ടു് അതനുസരിച്ചു ജീവിച്ചിരുന്ന ഒരു ആത്മീയ പുരുഷനായിരുന്നു ശമുവേൽ. അതേ സമയം തന്നെ ശമുവേൽ യിസ്രയേലിന്റെ ഒരു ന്യായാധിപനും നിയമജ്ഞനുമായിരുന്നു. ദൈവത്തിന്റെ ശബ്ദം കേട്ടു ജീവിച്ചിരുന്ന ശമുവേലിനു ദൈവഹിതം മനസ്സിലാക്കുവാൻ കഴിഞ്ഞിരുന്നു. ശമുവേലിന്റെ രാഷ്ട്രീയ ജീവിതം ആത്മീയ അനുഭവത്തിൽ അധിഷ്ഠിതമായിരുന്നു. അതുകൊണ്ടു തന്റെ ജനങ്ങൾക്കു ന്യായപാലനം നിർവ്വഹിച്ചതോടൊപ്പം തന്നെ അവരെ ദൈവത്തിന്റെവഴികളിൽ നടത്തുവാനും ശമുവേലിനു കഴിഞ്ഞു. ആത്മീയ മൂല്യങ്ങളെ ബലി കഴിക്കാതെ അവയ്ക്കു പ്രഥമ സ്ഥാനം കൊടുത്തുകൊണ്ടു രാഷ്ട്രീയ സേവനം അനുഷ്ഠിക്കുന്ന നേതാക്കന്മാരെയാണു് ഇന്നു രാഷ്ട്രത്തിനു് ആവശ്യമായിട്ടുള്ളതു്. സഭയിലും രാഷ്ട്രത്തിലും ആത്മീയ പരിജ്ഞാനമുള്ള നേതാക്കന്മാരെ എഴുന്നേല്പിക്കുവാൻ നമുക്കു പ്രാർത്ഥിക്കാം.

## വ്യാഴം

2 ശമുവേൽ 12:1–7.

ഊരിയാവിന്റെ ഭാര്യയായ ബാത്ത്ശേബയെ സ്വന്തം ഭാര്യയാക്കുന്നതിനായി ദാവീദു് അപായം പ്രയോഗിച്ചു ഊരിയാവിനു ജീവഹാനി വരുത്തി., ദാവീദിന്റെ തെററിനെ ചൂണ്ടിക്കാണിക്കുന്നതിനായി യഹോവാ നാഥാൻ പ്രവാചകനെ നിയോഗിക്കുകയും നാഥാൻ ഒരുപമവഴിയായി ദാവീദിനു കുററബോധം വരുത്തുകയും ചെയ്തു. ദാവീദിന്റെ പാപം ഭയങ്കരമായിരുന്നു. അതിന്റെ ശിക്ഷ അവൻ അനുഭവിക്കകയും ചെയ്തു. എന്നാൽ ആത്മാർത്ഥവും ആഴമേറിയതുമായ അനുതാപത്തിന്റെ ഫലമായി ദാവീദു് ദൈവത്തിന്റെ മാർഗ്ഗത്തിലേയ്ക്കു തിരിച്ചു വന്നു. നാഥാനെപ്പോലെ നമ്മുടെ കുററങ്ങളെയും കുറവുകളെയും നമുക്കു ബോദ്ധ്യപ്പെടുത്തിത്തരുന്ന പ്രിയപ്പെട്ടവർക്കും സ്നേഹിതന്മാർക്കും വേണ്ടി നാം കൃതജ്ഞതയുള്ളവരായിരിക്കണം. അവരുടെ സദുപദേശം നമുക്കു പ്രയോജനകരമായിരിക്കത്തക്കവണ്ണം നാം തുറന്ന മനസ്സും വിനയവുമുള്ളവരായിരിക്കണം.

## വെള്ളി

2 ശമുവേൽ 17:1–11.

ദാവീദു രാജാവിന്റെ മകനായ അബ്ശാലോം ജനസമ്മതനായിരുന്നു. അവൻ സ്വന്ത പിതാവിനെതിരായി ഒരു സൈന്യത്തെ ശേഖരിച്ചു് യരുശലേം ആക്രമിച്ചു. ദാവീദു് വിശ്വസ്തരായ കുറെ അനുയായികളോടു കൂടി ഒളിച്ചോടി രക്ഷപെട്ടു. ദാവീദു് ഹൂശായിയെന്നു പേരായ ജ്ഞാനിയായ ഒരുപദേശകനെ യറുശലേമിൽ വിട്ടിട്ടാണു പോയതു്. അബ്ശാലോമിന്റെ ഉപദേശകനായി അഹിഥോഫേൽ എന്ന ഒരാളുണ്ടായിരുന്നു. അഹിഥോഫേൽ നൽകിയ ഉപദേശം അബ്ശാലോമും സൈന്യവും ഉടനെ ദാവീദിനെ പിൻതുടരണമെന്നായിരുന്നു. എന്നാൽ ഹൂശായി നൽകിയ ഉപദേശം യിസ്രയേൽ ജനം മുഴവനും ഒരുമിച്ചു കൂടി വരുന്നതു വരെ അബ്ശാലോം കാത്തിരിക്കണമെന്നായിരുന്നു. ഹൂശായിയുടെ ഉപദേശം ദാവീദിനു് തയാറെടുക്കുന്നതിനു് ആവശ്യമായ സമയം നൽകുന്നതിനു വേണ്ടി ആയിരുന്നു. യുദ്ധങ്ങളുടെ ജയവും തോൽവിയും നിർണ്ണയിക്കുന്നതു് അതിനു മുമ്പുള്ള ആലോചനകളാണു. എങ്ങനെയുള്ള ഉപദേശമാണു സ്വീകരിക്കപ്പെടുന്നതു് എന്നുള്ളതു വളരെ പ്രധാനമായ കാര്യമാണു്. ഓരോ സന്ദർഭങ്ങളിൽ നമ്മുടെ ആലോചനകളും ഉപദേശങ്ങളും നാം സേവിക്കുന്ന ദൈവത്തിന്റെ ഉദ്ദേശങ്ങളെ സഹായിക്കുന്നവയാണോ?

## ശനി

1 രാജാക്കന്മാർ 1:38–53.

ദാവീദിന്റെ മരണത്തിനു് അല്പം മുമ്പായി അവന്റെ മറെറാരു മകനായ അദോനിയാവു് പിതാവിനോടു മൽസരിച്ചു സിംഹാസനം കൈക്കലാക്കുവാൻ ഉദ്യമിച്ചു. കുറെ പിൻബലമുണ്ടായിരുന്നതുകൊണ്ടു് വിജയം സുനിശ്ചിതമായിക്കരുതി അദോനിയാവു് അതിഥികളോടു കൂടി വിരുന്നു കഴിച്ചുകൊണ്ടിരുന്നപ്പോൾ ഈ വിവരം ദാവീദിന്റെ ചെവിയിലെത്തി. തന്റെ പിൻഗാമി ശലോമോൻ ആണെന്നു ദാവീദു വ്യക്തമാക്കിയതിനെത്തുടർന്നു, പുരോഹിതനായ സാദോക്കും ശലോമോനെ രാജാവായി അഭിഷേകം ചെയ്തു-

---

മുതലായ ശാരീരികാവശ്യങ്ങൾ പ്രധാനമാണെങ്കിലും ജീവിതത്തിനു പൂർണ്ണതയും പക്വതയും ഉണ്ടാകുവാൻ മററു ചിലതു കൂടി വേണ്ടിയിരിക്കുന്നു. മനുഷ്യജീവിതത്തെ ഒരു വലിയ കെട്ടിടമായി സങ്കല്പിക്കുക. കെട്ടിടത്തിനു പ്രധാനമായി മൂന്നു ഭാഗങ്ങളുണ്ടു് —തറ, ചുമരു്, മേൽപ്പുര. തറയില്ലാതെ കെട്ടിടത്തിനു നിൽക്കുക സാദ്ധ്യമല്ല. മേൽപ്പുര താങ്ങുന്നതിനു ചുമരു കൂടിയേ കഴിയൂ. ഭൗതികസൗകര്യങ്ങൾ ജീവിതത്തിന്റെ അസ്ഥിവാരമാണു്. കെട്ടിടത്തിന്റെ ഉറപ്പിനു് അസ്ഥിവാരം നല്ലപോലെ പടുത്തുകെട്ടണം. മനസ്സിന്റെ വികസനവും ജ്ഞാനസമ്പാദനവും കെട്ടിടത്തിന്റെ ചുമരുപോലെയാണു്. അതാണു മനുഷ്യനെ മൃഗങ്ങളിൽ നിന്നു വേർതിരിക്കുന്നതു്. മേൽപ്പുര കൂടിയുണ്ടായാലേ കെട്ടിടം പണി പൂർത്തിയാകയുള്ളു. അതുപോലെതന്നെ ജീവിതത്തിനു പൂർണ്ണത നൽകുന്നതു് അതിന്റെ ആത്മീയ വശമാണു്. ജീവിതത്തിന്റെ സർവ്വപ്രധാനമായ ലക്ഷ്യം ആത്മീയമായവളർച്ചയാണു്. അതു സാധിച്ചവരെയാണു നാം മഹാത്മക്കളെന്നു കരുതി ആരാധിക്കുന്നതു്. ആ നിലയിൽ എത്തുവാൻ പല പടികളും കയറേണ്ടതുണ്ടു്. ആ മഹാസോപാനത്തിന്റെ ഓരോ പടികളിലാണു നാം ഓരോരുത്തരും നിൽക്കുന്നതു്. താൻ ഏതു പടിയിൽ നിൽക്കുന്നുവെന്നതു് ഓരോരുത്തരും അറിയണം. ,,തന്നെ താനറിയുക,, എന്ന ഉപദേശത്തിന്റെ അർത്ഥം അതാണു്. അടുത്ത പടിയിലേയ്ക്കു് എത്തുന്നതിന്റെ വിഘ്നങ്ങൾ എന്തെന്നു സൂക്ഷിച്ചു മനസ്സിലാക്കി അവയെ നീക്കുവാൻ ശ്രമിക്കണം. നാം അനുഭവിക്കുന്ന ഭൗതിക സുഖങ്ങളും സൗകര്യങ്ങളും നമ്മുടെ ഉൽഗ്ഗതിക്കു വിഘ്നമായിത്തീരുവാൻ ഒരിക്കലും അനുവദിക്കരുതു്. സ്വീഡനിൽ വന്നുചേർന്നതു് അതാണു്. അതു കൂടാതെ കഴിക്കുവാനാണു നാം ശ്രമിക്കേണ്ടതു്.

...പ്പെല്ലാം വളരെ സന്തുഷ്ടരാക്കി. അദോനിയാ ...ത്തിലായെന്നു മനസ്സിലാക്കി ദേവാലയത്തിൽ ... പ്രാപിച്ചു. ശലോമോൻെറ ബുദ്ധിപൂർവ്വവും ഉദാര...യ പെരുമാററം അദോനിയാവിൻെറ ജീവനെ രക്ഷിച്ചു. ...മുടെ ജീവിതത്തെ സ്വാധീനപ്പെടുത്തുവാൻ പല തര...ത്തിലുള്ള ശക്തികഠം പോരാടുന്നു. ചീത്ത തഴക്കങ്ങളും സ്വാർ...ത്ഥതയും ഉദാസീനതയും നമ്മെ അടിപ്പെടുത്തുവാൻ മതിയാ...യ ശക്തികളാണ്. നമ്മുടെ ജീവിതത്തിൻെറ ശരിയായ നാ...ഥനും രാജാവും യഥാസ്ഥാനത്താകമ്പോഠം എതിർശക്തികഠം ...ഓടിയൊളിക്കും.

### ...ഞായർ

ഞായർ:— മത്തായി 7:15—21.

ഗവർമെൻറിലും മററു പൊതു രംഗങ്ങളിലും മനുഷ്യരുടെ രഹസ്യ ജീവിതം എങ്ങനെയുള്ളതാണെന്നുള്ള പ്രശ്നത്തിനു വലിയ പ്രസക്തിയില്ലെന്നുള്ളതു പരിതാപകരമാണ്. എന്നാൽ പരസ്യ ജീവിതവും രഹസ്യ ജീവിതവും തമ്മിൽ പൊരുത്തമുണ്ടായിരിക്കണമെന്നു കർത്താവു ശക്തിയായി പഠിപ്പിച്ചു.

,,അവരുടെ ഫലങ്ങളാൽ അവരെ തിരിച്ചറിയാം,, എന്നാണു കള്ളപ്രവാചകന്മാരെപ്പററി കർത്താവു പറഞ്ഞതു്. അന്നത്തെ മത നേതാക്കന്മാരുടെ ഭക്തിയുടെ പശ്ചാത്തലത്തിൽ നിന്നു കർത്താവു പറഞ്ഞ വചനമാണിതു്. മനുഷ്യനിൽ ഏററവും പ്രധാനമായിട്ടുള്ളതു് അവൻെറ ആത്മാവും ആത്മീയ നിലയുമാണ്. അതു ശരിയല്ലെങ്കിൽ ശരിയായ പ്രവർത്തിയും പെരുമാററവും മനുഷ്യനിൽ നിന്നു പ്രതീക്ഷിക്കാവുന്നതല്ല. നല്ല പ്രവർത്തിയും പെരുമാററവും ഒരാളുടെ ജീവിതത്തിൽ കാണപ്പെടുന്നെങ്കിൽ അയാളുടെ ഹൃദയവും നല്ലതാണെന്നുള്ളതിനു മതിയായ തെളിവായിരിക്കും അതു്.

മത സംബന്ധമായും വിശ്വാസ സംബന്ധമായും വലിയ അവകാശവാദങ്ങഠം ചെയ്യുന്ന നാം നമ്മുടെ രഹസ്യ ജീവിതത്തിൻെറയും ഹൃദയത്തിൻെറയും നില പരിശോധിക്കുന്നതു കൊള്ളാം.

### തിങ്കഠം

1 രാജാക്കന്മാർ 12:1—3.

ശലോമോൻെറ പിൻഗാമിയായ രഹബെയാം രാജാവു പക്വമതികളായ വൃദ്ധന്മാരുടെ ഉപദേശം തിരസ്കരിക്കുകയും കൂട്ടുകാരായ ചെറുപ്പക്കാരുടെ ഉപദേശം സ്വീകരിക്കുകയും ചെയ്തതിൻെറ ഫലമായി രാജ്യത്തിൻെറ അധിക ഭാഗവും നഷ്ടപ്പെടുത്തി. ഇതുവരെ രാജാവിൻെറ മക്കളായിരുന്നു അധികാരം പിടിച്ചെടുക്കുവാൻ ശ്രമിച്ചതു്. എന്നാൽ ഇപ്പോഠം മൽസരിക്കുവാൻ മുമ്പോട്ടു വന്ന യൊരോബെയാം മററൊരു തരത്തിലുള്ള ആളായിരുന്നു. ശലോമോൻെറ ഭൃത്യനായിരുന്ന യെരോബെയാം വളരെ പ്രാപ്തനായിരുന്നതു കൊണ്ടു തൊഴിലാളികളുടെ ചുമതലയിൽ നിയോഗിക്കപ്പെട്ടു. അവൻ പത്തു ഗോത്രക്കാരുടെ രാജാവായിത്തീരുമെന്നു് ഒരു പ്രവാചകൻ പ്രവചിച്ചിരുന്നതിനെത്തുടർന്നു ശലോമോൻ അവനെ വധിക്കുവാൻ ശ്രമിച്ചു. അതറിഞ്ഞ യൊരോബെയാം മിസ്രയിമിലേയ്ക്കു് ഒളിച്ചോടിപ്പോയി. ഇപ്പോഠം അധികാരം കൈവശപ്പെടുത്താമെന്നുള്ള ആശയിൽ അയാഠം തിരിച്ചു വരികയാണു ചെയ്തതു്. ,,യിസ്രായേലിനെക്കൊണ്ടു പാപം ചെയ്യിച്ച യൊരോബെയാം ,,എന്നുള്ള പേരിലാണ് അയാഠം പിന്നീടറിയപ്പെട്ടതു്. ശരിയായിട്ടുള്ളതെന്താണെന്നറിഞ്ഞാലും മററുള്ളവരുടെ ഹേമമില്ലാതെ അതു ചെയ്യാത്ത ചില നേതാക്കന്മാരുണ്ട്. നേതൃത്വത്തിൽ ധാർമ്മിക ചുമതലയുണ്ടെന്നുള്ള കാര്യം വിസ്മരിക്കുന്നതു് അപകടകരമാണ്

---

# ശാസ്ത്രത്തിൻെറ പുരോഗതി

ബ്രിട്ടൻെറ ട്രോപ്പിക്കൽ പ്രോഡക്ട്സ് റിസേർച്ച് ഇൻസ്റ്റിററ്യൂട്ട പല പ്രശ്നങ്ങളെയുംക്കുറിച്ച് അന്വേഷണം നടത്തിയതായി വാർഷിക റിപ്പോർട്ടിൽ പറയുന്നു.

പൂപ്പൽ ബാധിച്ച നിലക്കടല, നിലക്കടലത്തൊണ്ട് കെട്ടിടനിർമ്മാണവസ്തുക്കളാക്കിമാററൽ, കീടനാശിനികഠംക്കു പകരം കീടങ്ങളെ ആകർഷിക്കുന്ന സാധനങ്ങളുടെ നിർമ്മാണം, കാട്ടുമൃഗങ്ങളുടെ കൃഷി, മെച്ചമായ രീതിയിൽ മൽസ്യം ഉണക്കിയെടുക്കൽ എന്നിവ അന്വേഷണവിഷയങ്ങളിലുഠംപ്പെട്ടിരുന്നു.

നിലക്കടലയ്ക്കു ബാധിക്കുന്ന പൂപ്പലിൽ ഒരുതരം വിഷമുണ്ടെന്നു് 1960—ലാണു കണ്ടുപിടിച്ചതു്. നിലക്കടലയ്ക്കു് ഇതുണ്ടാകുന്നതു സംഭരിച്ചു വയ്ക്കുമ്പോഴാണെന്നും തൊണ്ടുപൊട്ടിപ്പോകുന്നതാണ് അതിനു കാരണമെന്നും ഇൻസ്റ്റിററ്യൂട്ടിൻെറ അന്വേഷണങ്ങഠം തെളിയിച്ചിരിക്കുന്നു.

നിലക്കടലയുടെ ഉച്ഛിഷ്ടത്തിൽ നിന്നു കെട്ടിടനിർമ്മാണവസ്തുക്കളുണ്ടാക്കാനുള്ള ശ്രമം ഗണ്യമായി പുരോഗമിച്ചിട്ടുണ്ടെന്നാണു റിപ്പോർട്ട പ്രസ്താവിക്കുന്നതു്. നിലക്കടലത്തൊണ്ട് ഒരുതരം കൃത്രിമപ്പശയിൽ കുഴച്ചു പലകയാക്കുകയാണ് ഈ വിദ്യ. ഇതു ബലം കുറഞ്ഞ മരപ്പണികഠംക്കു ഉപയോഗിക്കാമെന്നു പരീക്ഷണങ്ങഠം തെളിയിച്ചിരിക്കുന്നു. ഇതുപോലെ തന്നെ ചകരി, ഉമി, കൈതപ്പോള, പരുത്തിക്കുരു, എന്നിവ ഇതിലേയ്ക്കു് ഉപയോഗിക്കാമോ എന്നും അന്വേഷണം നടക്കുന്നുണ്ട്.

വിഷാംശമുള്ള കീടനാശിനികളുടെ ഉപയോഗം കുറവു ചെയ്യാൻ ഒരുതരം പെൺശലഭങ്ങഠം വമിക്കുന്ന വാസനദ്രവ്യം വേർപെടുത്തിയെടുക്കാനും അങ്ങനെ ആൺശലഭങ്ങളെ കുടുക്കി പരുത്തിവിളയ്ക്കുണ്ടാകുന്ന നാശം ഒഴിവാക്കാനും ശ്രമം നടന്നുവരുന്നു.

കീനിയ മൃഗവകുപ്പിൻെറ ആവശ്യപ്രകാരം ആന, വരയൻ പുലി, സേബുകന്നുകാലി, മുതലായവയുടെ മാംസം ഇൻസ്റ്റിററ്യൂട്ട് അപഗ്രഥിച്ചു നോക്കിയതിൽ അവയിൽ മാട്ടിറച്ചി പന്നിയിറച്ചി, ആട്ടിറച്ചി എന്നിവയിലെപ്പോലെ ഭക്ഷ്യമൂല്യമുള്ള അനിമോആസിഡു് അടങ്ങിയിട്ടുണ്ടെന്നു കണ്ടു.

### ആകർഷണസിദ്ധാന്തം

ഒരു പുതിയ ഗുരുത്വാകർഷണസിദ്ധാന്തത്തെക്കുറിച്ചു പ്രൊഫസർ ഫ്രെഡ് ഹോയലിനോടൊപ്പം റോയൽ സൊസൈററിക്കു് ഈയിടെ ഒരു പ്രബന്ധമെഴുതി സമർപ്പിച്ച ഡോക്ടർ ജയന്ത്വിഷ്ണുനാർലിക്കാർ (25 വയസ്സ്) എന്ന ഇന്ത്യാക്കാരൻ ഇപ്പോഴും ബ്രിട്ടീഷ് പത്രങ്ങളുടെ ശ്രദ്ധയാകർഷിച്ചുകൊണ്ടിരിക്കുന്നു.

1957—മുതൽ കേംബ്രിഡ്ജിൽ പഠിച്ചുവന്നിരുന്ന ഡോ. നാർലിക്കറിനു കഴിഞ്ഞവർഷമാണ് ഡോക്ടറേറു ലഭിച്ചതു്. ബ്രഹ്മാണ്ഡം അനുസ്യൂതമായാണു സൃഷ്ടിക്കപ്പെട്ടതെന്ന സിദ്ധാന്തമവതരിപ്പിച്ചു ലോകപ്രശസ്തി സമ്പാദിച്ച കേംബ്രിഡ്ജിലെ ജ്യോതിശാസ്ത്രപണ്ഡിതൻ പ്രൊഫസർ ഹോയലുമായി സഹകരിച്ചാണ് അദ്ദേഹം തൻെറ പുതിയ സിദ്ധാന്താമാവിഷ്ക്കരിച്ചതു്.

ലണ്ടനിലെ ഈവനിംഗ് സ്റ്റാൻഡാർഡുമായുള്ള ഒരഭിമുഖസംഭാഷണത്തിൽ ഡോ. നാർലിക്കർ ഇങ്ങനെ പറഞ്ഞു. ,,ഞങ്ങഠം പിഴ തിരുത്തിയും പരീക്ഷണം നടത്തിയുമാണു ഈ പുതിയ സിദ്ധാന്തമാവിഷ്ക്കരിച്ചതു്. ഇതിൽ എൻെറ പങ്കും വ്യവച്ഛേദിച്ചുകൂടാ. ശരിക്കും അതൊരു സംയുക്ത യത്നമായിരുന്നു. സംഗതി രസകരമായി തോന്നിയപ്പോഠം ഞങ്ങഠം രാപകലില്ലാതെ ചിലപ്പോഠം പാതിരാവുവരെ പണിയെടുക്കുമായിരുന്നു,,

കിംഗ്സ് കോളജിലെ അദ്ദേഹത്തിൻെറ മുറിയിൽ വച്ചു നടത്തിയ മറൊരു സംഭാഷണത്തിൽ അദ്ദേഹം പറഞ്ഞു. ,,പ്രശസ്തിയുടെ ദീപപ്രഭയിൽ കഴിയാൻ എനിക്കിഷ്ടമില്ല. പക്ഷേ ഇടയ്ക്കിടയ്ക്കു് ആ സ്ഥിതി അംഗീകരിച്ചേ കഴിയൂ എന്നു എനിക്കു തോന്നിപ്പോകുന്നു.

,,ആദ്യം മുതൽ എനിക്കു കണക്കു് ഇഷ്ടമായിരുന്നു. സ്കൂ...

ളിൽ പഠിക്കുമ്പോഴും മുതൽ,, അദ്ദേഹം തുടർന്നു. ബനാറസിൽ നിന്നു ബി.എസ്.സി. പാസ്സായശേഷമാണു നാർലിക്കർ കേംബ്രിഡ്ജിൽ വന്നതു്. അദ്ദേഹത്തിന്റെ അച്ഛൻ ബനാറസ് സർവ്വകലാശാലയിൽ ഗണിതശാസ്ത്ര പ്രൊഫസറായിരുന്നു.

## കേബിൾ ലൈൻ

കോമൺവെൽത്തു് ആഗോള ടെലിഫോൺ കേബിൾ പദ്ധതിയുടെ മറ്റൊരു കണ്ണി തെക്കുകിഴക്കെ ഏഷ്യൻ വിഭാഗത്തിന്റെ സീകോം പണി പൂർത്തിയാകുമ്പോൾ തൊടുത്തു വിടപ്പെടും. കേബിൾ ആൻഡ് വയർലസ്സ് ലിമിററഡിന്റെ വക ലോകത്തിലെ വേഗതകൂടിയ കേബിൾ കപ്പലായ മെർക്കുറി ഈയിടെ 673 മൈൽ കേബിളുമായി ലണ്ടനിൽ നിന്നു പുറപ്പെട്ടിരിക്കുന്നു.

സീകോമിന്റെ ആദ്യത്തെഘട്ടം സിംഗപ്പൂരിനെയും ജസിൽട്ടനെയും (സാബാ) ഹോങ്ങ്കോങ്ങിനെയും ബന്ധിപ്പിക്കുന്നതായിരിക്കും. ഇതിലേയ്ക്കു 2000 മൈൽ കേബിൾ ഉപയോഗിക്കുന്നതാണു്. ഒടുവിൽ സീകോമിനെ ആസ്ട്രേലിയ വഴിക്കു കോമൺവെൽത്തു കേബിളിന്റെ പാസഫിക്കും ട്രാൻസ് അററ്ലാൻറിക്കും സെക്ഷനുകളുമായി ഘടിപ്പിക്കും. ഒരേസമയത്തു 80 ടെലിഫോൺ സന്ദേശങ്ങളോ കൂടുതൽ ടെലിഗ്രാഫ് ടെലക്സ് സർക്യൂട്ടുകളോ വഹിച്ചുകൊണ്ടുപോകാൻ അതിനു കഴിയും.

ഈ ആഗോള കേബിൾ പദ്ധതിയുടെ കൻറാററ്,, എന്നറിയപ്പെടുന്ന ആദ്യത്തെഭാഗം 1961—ൽ ഉൽഘാടനം ചെയ്യപ്പെട്ടു. ഇതു അററലാൻറിക്കു് സമുദ്രംവഴി ബ്രിട്ടനെയും കാനഡയേയും ബന്ധിക്കുന്നു. കഴിഞ്ഞ ഡിസംബർ മാസത്തിൽ കോംപായ്ക്കു് എന്ന പാസഫിക്കു കണ്ണി തുറക്കപ്പെട്ടു. കാനഡയിലെ വാൻകൂവറിൽ നിന്നു ഹോണലൂലു (ഹാവായി) സുവാ (ഫിജി) എന്നീ സ്ഥലങ്ങൾ വഴി ന്യൂസിലണ്ടിലെ ഓക്ക്ലണ്ടു് ആസ്ട്രേലിയായിലെ സിഡ്നിയും വരെ അതു ചെന്നെത്തുന്നു.

ബ്രിട്ടീഷ് പോസ്റ്റാഫീസ് വികസിപ്പിച്ചെടുത്ത വിശ്വസനീയമായ റിപ്പീററുകളാണു സമുദ്രത്തിനടിയിൽ കൂടി ദീർഘദൂരം കേബിളിടുകയെന്നതു് പ്രായോഗികമാക്കിത്തീർത്തതു്.

ഈ റിപ്പീററുകൾ വമ്പിച്ച ഒരു സാങ്കേതിക വിജയമാണു്. കാരണം കടലിനടിയിലെ ശക്തമായ സമ്മർദ്ദത്തെ അതിജീവിക്കുന്നതിനു് കഴിവുണ്ടായിരിക്കേണ്ടതുണ്ടു്. ചിലപ്പോൾ ചതുരശ്രസെൻറിമീററർ ഒന്നുക്കു ഒരു ടൺ വരെയുണ്ടാകും ഈ സമ്മർദ്ദം. അവ 25 കൊല്ലം നിലനിൽക്കുമെന്നു പ്രതീക്ഷിക്കുന്നു. കേബിൾ തന്നെ മുൻകാലങ്ങളിലുപയോഗിച്ചതിൽ നിന്നു വളരെ വിഭിന്നമാണു്. പുതു കാലത്തെ തിന്റെ അഞ്ചിലൊന്നു ഭാരമേ അതിനുള്ളു. 20 ത്തിലേറെ പഴക്കം ചെയ്യും.

## വാർദ്ധക്യത്തിൽ ഉത്തേജനം

വളർച്ചയുടെ വിവിധഘട്ടങ്ങൾക്കു കാരണമായിത്തീരുന്നതു പ്രധാനമായും മാംസ്യത്തിന്റേ (പ്രോട്ടീൻ) സംയോജനവും സംയോജനസ്വഭാവവുമാണു്. ഈ സംയോജനശക്തി കുറയുമ്പോഴാണു് ജീവികളിൽ വാർദ്ധക്യ ലക്ഷണങ്ങൾ കണ്ടുതുടങ്ങുന്നതു്. ഇതിനെ നിയന്ത്രിക്കുന്നതു ന്യൂക്ളിയിക് ആസിഡ്സ് എന്നു വിളിച്ചു വരുന്ന ഒരുതരം അമ്ളവസ്തുക്കളാണു്. പ്രായം കൂടിവരുന്തോറും ശരീരത്തിലെ അവയവങ്ങളിലുള്ള കലകളിൽ ഈ അമ്ളത്തിന്റെ അളവു കുറഞ്ഞു കുറഞ്ഞു വരുന്നു. വിഭജിതസെല്ലുകളിലെ ന്യൂക്ളിയിക് അമ്ളത്തിന്റെ അളവു കുറയുന്നതോടുകൂടി പ്രായം കൂടുതലാകുന്നതിന്റെ ലക്ഷണങ്ങൾ പ്രത്യക്ഷപ്പെട്ടു തുടങ്ങുന്നു. ഈ പരിണാമത്തെ നിയന്ത്രിക്കാൻ സാധിക്കുമോ എന്നതിനെപ്പററി പരീക്ഷണങ്ങൾ നടന്നുവരുന്നു.

ശരീരത്തിലെ പ്രവർത്തനങ്ങളെല്ലാം നിയന്ത്രിക്കുന്നതു വിവിധഗ്രന്ഥികളിൽ നിന്നും ഉല്പാദിപ്പിക്കപ്പെടുന്ന ഹോർമോണുകളാണു്. ഇൻസുലിൻ, കോർട്ടിസോൺ, തൈറോക്സിൻ തുടങ്ങിയവ ഇതിനു് ഉദാഹരണങ്ങളാണു്. ഈ ഹോർമോണുകളിൽ ചിലതു പല പ്രായത്തിലുള്ള മൃഗങ്ങളിൽ പ്രവേശിപ്പിച്ച് അവയുടെ പ്രവർത്തനഫലം റഷ്യയിൽ പരിശോധിക്കുകയുണ്ടായി. ഉദാഹരണമായി കോർട്ടിസോൺ എന്ന ഹോർമോൺ ഇളം പ്രായത്തിലുള്ള മൃഗങ്ങളിൽ കുത്തിവച്ചപ്പോൾ ന്യൂക്ളിയിക് അമ്ളത്തിന്റെ ഉല്പാദനവേഗതയിൽ സാരമായ കുറവു അനുഭവപ്പെട്ടു. എന്നാൽ വാർദ്ധക്യത്തിൽ എത്തിയിട്ടുള്ള മൃഗങ്ങളിൽ കോർട്ടിസോൺ ഏതാണ്ടു വിപരീതഫലമാണു് ഉളവാക്കിയതു്. കോർട്ടിസോൺ കുത്തിവയ്പിന്റെ ഫലമായി അവയിൽ ന്യൂക്ളിയിക് അമ്ളത്തിന്റെ സ്വയം ഉല്പാദനശക്തിയും തദ്വാരാ അതിന്റെ അളവും കൂടുന്നതായി കണ്ടു. മനുഷ്യനിലും ഇത്തരത്തിലുള്ള പ്രവർത്തനം തന്നെയാണു പ്രതീക്ഷിക്കപ്പെടുന്നതും. അതായതു് കോർട്ടിസോൺ കൃത്രിമമായി കുത്തിവച്ചാൽ വാർദ്ധക്യത്തിൽ എത്തിയിട്ടുള്ളവരിൽ കൂടുതൽ ന്യൂക്ളിയിക് അമ്ളം ഉല്പാദിപ്പിക്കുന്നതിനും അതിന്റെ ഫലമായി വാർദ്ധക്യ ലക്ഷണങ്ങൾ ഇല്ലാതാക്കാനും സാധിക്കും എന്നുവേണം വിചാരിക്കാൻ.

മേൽപ്പറഞ്ഞ പരീക്ഷണങ്ങളിൽ നിന്നെല്ലാം തെളിയുന്നതു വാർദ്ധക്യദശയിൽ എത്തിയിട്ടുള്ള ജീവികളുടെ കല (ടിഷ്യു)കൾ ചില ഹോർമോണുകളുടെ പ്രവർത്തനഫലമായി ഉത്തേജിപ്പിക്കപ്പെടുന്നുണ്ടെന്നാണു്.

കുട്ടികൾക്കു്

# കരുണയ്ക്കു ലഭിച്ച പ്രതിഫലം

### (ഒരു ചൈനീസ്കഥ)

വളരെ വർഷങ്ങൾക്കു മുമ്പാണു്. ചൈനയിൽ മാഡംഹോ എന്നൊരു വിധവ പാർത്തിരുന്നു. അവരുടെ ഭർത്താവു് ഒരു പ്രസിദ്ധ യുദ്ധവീരനായിരുന്നു. അയാൾക്കു മരിക്കുമ്പോൾ ധാരാളം സ്വത്തുമുണ്ടായിരുന്നു. ഔദാര്യനിധിയായിരുന്ന മാഡം ഹോയുടെ സഹായം അഭ്യർത്ഥിച്ചുകൊണ്ടു് അവരുടെ വീട്ടിൽ എത്തുന്ന ആരുംതന്നെ ഭക്ഷണമോ വസ്ത്രമോ ലഭിക്കാതെ പോകുക അപൂർവമാണു്. തന്നിമിത്തം പാവപ്പെട്ടവർ മാഡം ഹോയുടെ വീട്ടിൽ കൂട്ടംകൂട്ടമായി ചെന്നുതുടങ്ങി. ആ സ്ത്രീ അവരെ കരുണാപൂർവ്വം പരിരക്ഷിച്ചു. അവരുടെ പ്രയാസങ്ങൾ സഹതാപപൂർവ്വം ശ്രദ്ധിച്ചു. അവർക്കു് ആഹാരവും പണവും നൽകി. മനുഷ്യരോടു മാത്രമല്ല മാഡം ഹോ കരുണാപൂർവ്വം പെരുമാറിയതു്.

ഒരു ദിവസം ഉദ്യാനത്തിൽ നടന്നുകൊണ്ടിരിക്കുമ്പോൾ ഒരു പക്ഷി തറയിൽ വീണുകിടക്കുന്നതു മാഡംഹോ കണ്ടു. അതിന്റെ ചിറകു് ഒടിഞ്ഞിരുന്നു. വേദനകൊണ്ടു് ആ പക്ഷി പിടയ്ക്കുന്നുണ്ടായിരുന്നു. വിശപ്പും തണുപ്പും അതിനെ കൂടുതൽ ക്ഷീണിതയാക്കി. മാഡംഹോ ആ പക്ഷിയെ സാവധാനം കരങ്ങളിൽ എടുത്തു വീട്ടിൽ കൊണ്ടുപോയി. ഒടിഞ്ഞ ചിറകുകൾ അവർ വച്ചുകെട്ടി. ചൂടുള്ള പാലും ഭക്ഷണവും ആ പക്ഷി രുചിച്ചു തുടങ്ങി. ആ പക്ഷി അവരുടെ കൈത്തണ്ടിൽതന്നെ ഇരുന്നു ശരീരത്തിനാവശ്യമായ ചൂടു സമ്പാദിച്ചു. ഒരു മാസക്കാലം മാഡംഹോ ഈ പക്ഷിയെ സ്നേഹപൂർവ്വം സംരക്ഷിച്ചു. അപ്പോഴേയ്ക്കും വീണ്ടും പറന്നുയരുന്നതിനുള്ള ശക്തി അതിനു ലഭിച്ചു. ഒരു സുപ്രഭാതത്തിൽ ഈ പക്ഷി മാഡംഹോയുടെ തോളിൽ കയറിയിരുന്നു. വാത്സല്യപൂർവ്വം അതിന്റെ ശിരസ്സു മാഡംഹോയുടെ കവിൾത്തടത്തോടടുപ്പിച്ചു. അങ്ങനെ യാത്രപറഞ്ഞശേഷം പക്ഷി ജനാലയിൽ കൂടി പറന്നു പോയി.

...പ്പില്ലാം ഠ കടന്നുപോയി. സമ്പന്നയായിരുന്ന ...ഹോ ത്തിലസാധു വിധവയായിക്കഴിഞ്ഞിരുന്നു. ഭർ...വിൻെറ സ്വത്തല്ലാതെ മററാദായം അവർക്കില്ലായി...ന്നു. സാധുസംരക്ഷണം മൂലം സ്വത്തും പണവും ക്രമേണ ...തീർന്നുപോയി. അങ്ങനെ ഒരു കാശ്ശും ഇല്ലാത്ത അവസ്ഥ...യയിൽ മാഡംഹോ എത്തിച്ചേർന്നു. ഭക്ഷണത്തിനുവേണ്ടി അയൽവാസികളെ അവാംക്ക് ആശ്രയിക്കേണ്ടിവന്നു. എന്നാൽ അയൽവാസികാം ദീർഘനാാം ഭക്ഷണം കൊടുത്തില്ല. പല ദിവസം അവർ പട്ടിണി കിടന്നു:

അങ്ങനെയിരിക്കെ ഒരു ദിവസം വൈകിട്ടു മാഡംഹോ ദു:ഖനിമഗ്നയായി അവളുടെ ഉദ്യാനത്തിലിരിക്കുകയായിരുന്നു. എന്തോ ഒന്നു് അവളുടെ തോളിൽ തട്ടി. പെട്ടെന്നു ഞെട്ടിത്തിരിഞ്ഞു നോക്കിയപ്പോാം പഴയ പക്ഷിയെയാണ വാം കണ്ടതു്. പക്ഷി അല്പനേരം അവിടെ ഇരുന്നശേഷം അവളുടെ കൈയിൽ എന്തോ ഒന്നിട്ടശേഷം പറന്നുപോയി. അതേതോ സസ്യത്തിൻെറ വിത്തായിരുന്നു. അവാം പുഞ്ചിരിച്ചു. തന്നോടു പക്ഷിക്കുള്ള നന്ദിയുടെ പ്രതീകമായി ആ വിത്തിനെ അവാം കണക്കാക്കി. അതു് അവാം ഇരുന്നതിനടുത്തു മണ്ണിൽ കുഴിച്ചിട്ടു. ഇക്കാര്യം മാഡംഹോ മറന്നുപോയി.

ഒരു ദിവസം ഒരു വഴിയാത്രക്കാരൻ ഭക്ഷണത്തിനുവേണ്ടി മാഡംഹോയെ സമീപിച്ചു. പല ദിവസങ്ങളായി ഭക്ഷണം കഴിക്കാനില്ലാതെ വിഷമിച്ചുകൊണ്ടിരുന്ന മാഡംഹോയ്ക്കു കൂടുതൽ സങ്കടമായി. ഒരതിഥിയെ ഒന്നും കൊടുക്കാതെ സ്വഭവനത്തിൽ നിന്നും എങ്ങനെ പറഞ്ഞയയ്ക്കുമെന്നുള്ള ചിന്ത അവരുടെ മനസ്സിനെ അലട്ടി. ഉദ്യാനത്തിലെ വൃക്ഷങ്ങളിലേതിലെങ്കിലും വല്ല പഴങ്ങളും ഉണ്ടോ എന്നു നോക്കാനായി മാഡംഹോ പെട്ടെന്നു് ഉദ്യാനത്തിലേയ്ക്കു പോയി. മുമ്പെങ്ങും കണ്ടിട്ടില്ലാത്ത ഒരു മാതളനാരകത്തിൽ ഒരു നല്ല തരം പാകമായ പഴം നിൽക്കുന്നതു കണ്ടു മാഡം ഹോ വിസ്മയിച്ചുപോയി.

സന്തുഷ്ടയായ ആ സ്ത്രീ ആ പഴം പറിച്ചു് അതിഥിക്കു കൊടുക്കാനായി ഭക്ഷണ മേശയിൽവച്ചു. ,,ഇതല്ലാതെ മറെറാന്നും താങ്കാംക്കു തരാൻ ഇല്ലാത്തതിൽ എനിക്കു സങ്കടമുണ്ടു്.,, എന്നു മാഡംഹോ പറഞ്ഞുകൊണ്ടു് ആ മാതള നാരങ്ങാ മുറിച്ചു. അവാംക്കവളുടെ കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. നാരങ്ങായുടെ അകത്തുനിന്നും ഒട്ടധികം കനകക്കഷണങ്ങളും തിളങ്ങുന്ന രത്നങ്ങളും താഴെ വീണു. മാഡംഹോ അതിഥിയെ വിസ്മയപൂർവ്വം നോക്കി. അയാാം ഒന്നു പുഞ്ചിരിച്ചു. ,,മാഡംഹോ,, ഇതാണു നിങ്ങളുടെ കരുണയുടെ പ്രതിഫലം.,,എന്നു പറഞ്ഞുകൊണ്ടു് അയാാം അപ്രത്യക്ഷനായി.

തർജ്ജമ —കെ. വി. മാമ്മൻ

---

# ആംഗ്ലിക്കൻസഭാ മേലദ്ധ്യക്ഷന്മാരുടെ ലോകസമ്മേളനം

ആംഗ്ളിക്കൻ സഭയിലെയും ആ സഭയുമായി ഏതെങ്കിലും രൂപത്തിൽ കുർബാന സംസർഗ്ഗമുള്ള സഭകളിലെയും നാല്പതു് ആർച്ചുബിഷപ്പുമാരും ബിഷപ്പുമാരും ഏപ്രിൽ രണ്ടാം വാരത്തിൽ കാൻറർബറിയിൽ സമ്മേളിക്കുകയുണ്ടായി.

,,കൂടുതൽ വ്യാപകമായ എപ്പിസ്ക്കോപ്പൽ കൂട്ടായ്മ,, (വൈഡർ എപ്പിസ്ക്കോപ്പൽ ഫെലോഷിപ്പ്) എന്ന നാമധേയത്തിൻെറ കീഴിലാണവർ സമ്മേളിച്ചതു്.

കഴിഞ്ഞ രണ്ടു ലാംബത്തു സമ്മേളനങ്ങളിലെ പ്രമേയങ്ങളുടെ അടിസ്ഥാനത്തിലാണു വളരെ അയഞ്ഞ ബന്ധത്തോടുകൂടിയ ഈ സംഘം ഒരുമിച്ചുകൂടിയതു്.

സഭാനേതാക്കന്മാർ ഇടയ്ക്കിടയ്ക്കു് എപ്പിസ്ക്കോപ്പൽ സമ്മേളനങ്ങാം വിളിച്ചുകൂട്ടണമെന്നും, സഹോദരനിർവ്വിശേഷമായ ഉപദേശത്തിനും പ്രോൽസാഹനത്തിനും വേണ്ടിയായിരിക്കണം അങ്ങനെ കൂടിവരുന്നതെന്നും, സമ്മേളനത്തിൻെറ സ്വഭാവം കേവലം ഉപദേശം നൽകൽ മാത്രമായിരിക്കുമെന്നും പ്രമേയങ്ങളിൽ നേരത്തെ തന്നെ വ്യക്തമാക്കിയിരുന്നു.

5 ദിവസംനീണ്ടുനിന്ന സമ്മേളനത്തിലെ എല്ലാ യോഗങ്ങളും രഹസ്യമായിട്ടാണു നടന്നതു്. കാൻറർബറി ആർച്ചുബിഷപ്പ് അദ്ധ്യക്ഷത വഹിച്ചു.

ബിഷപ്പിൻെറ സ്ഥാനവും ചുമതലയും സംബന്ധിച്ചാണു് അധികപങ്കു ചർച്ചയും നടന്നതു്. പഴയ സഭകളും പുതിയ സഭകളും തമ്മിൽ കൂടുതൽ ഗാഢമായ ഐക്യമുണ്ടാകുന്നതിനു് ഇതെങ്ങനെ സഹായകമാക്കാമെന്നതും ചർച്ചാവിഷയമായി.

സമ്മേളനത്തിൽ സംബന്ധിച്ച ആംഗ്ളിക്കനിതര സഭകാം താഴെപ്പറയുന്നവയാണു്.

1. ദക്ഷിണേന്ത്യാസഭ: (ബിഷപ്പ് എ. ജി. ജപരാജ്, തിരുനൽവേലി., ബിഷപ്പ് ഐ. ആർ. എച്ച്. ജ്ഞാനദാസൻ, കന്യാകുമാരി., ബിഷപ്പ് എൻ. സി. സാർജൻറു് മൈസൂർ)

2. മാർത്തോമ്മാസഭ (യൂഹാനോൻ മാർത്തോമ്മാമെത്രാപ്പോലീത്താതിരുമേനി, ഫിലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനി.)

3. സ്വീഡനിലെയും ഫിൻലൻഡിലെയും ലൂതറൻ സഭകാം.

3. ഓാംഡ് കാതലിക്ക് ചർച്ച്സ്.

4. സ്പാനിഷ്റിഫോംഡ് എപ്പിസ്ക്കോപ്പൽ, ലൂസിററാനിയൻ.

ഫിലിപ്പിൻ ഇൻഡിപ്പൻഡൻറു് കാതലിക്ക്ചർച്ച്.

ഇന്ത്യയിലെ ആംഗ്ളിക്കൻ സഭയുടെ മെത്രാപ്പോലീത്താ ഡീമൽതിരുമേനിയും നന്ദ്യാൽ ആംഗ്ളിക്കൻ ബിഷപ്പ് ക്ളമൻറു വെങ്കട്ടരാമയ്യയും സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു.

തിയത്തൈരയിലെ മെത്രാപ്പോലീത്താ അത്തനഗോറസ് (ഓർത്തഡോക്സ്സഭ), ബിഷപ്പ് ബസക്ക് ടൂമയൻ (ആർമ്മീനിയൻസഭ) റവ. ഫാദർ പോാം വറുഗീസ് (സഭകളുടെ അഖിലലോക കൗൺസിൽ) എന്നീ മൂന്നു നിരീക്ഷകരും സന്നിഹിതരായിരുന്നു.

## ഫലപ്രദമായ ചർച്ചകാം

സമ്മേളനത്തിലെ ചർച്ച കളുടെ ഫലമായി ഒരു സംഘടനയും രൂപവൽക്കരിച്ചിട്ടില്ലെന്നും, ദൈവസഭയിൽ ബിഷപ്പിൻെറ സ്ഥാനത്തിനു ലോകത്തിൻെറ നാനാഭാഗങ്ങളിൽ ക്രിസ്തീയഐക്യത്തിനുവേണ്ടിയും ക്രിസ്തീയ മിഷനുവേണ്ടിയും ഏതെല്ലാം വിധത്തിൽ പ്രവർത്തിക്കാൻ സാധിക്കുമെന്നതു സംബന്ധിച്ചു ഫലവത്തായ സംഭാഷണങ്ങാം നടന്നുവെന്നും, സമ്മേളനത്തിൻെറ അവസാനം ചർച്ച് ഇൻഫർമേഷൻ ഓഫീസ് പുറപ്പെടുവിച്ച ഒരു പ്രസ്താവനയിൽ പറയുന്നു.

ചൈനയും ന്യൂസിലണ്ടും ഒഴികെ യുള്ള എല്ലാ ആംഗ്ളിക്കൻ പ്രോവിൻസുകളിലെയും മെത്രാപ്പോലീത്താമാരുടെ ഒരു സമ്മേളനം ഏപ്രിൽ അവസാനം കാൻറർബറിയിലെ സെൻറു് ആഗസ്റ്റിൻസ് കോളജിൽവച്ചു നടന്നിരിക്കുന്നു.

മെത്രാപ്പോലീത്താമാർ രണ്ടുവർഷത്തിലൊരിക്കൽ സമ്മേളിക്കണമെന്നു കഴിഞ്ഞവർഷം കാനഡായിൽവച്ചു ചെയ്ത തീരുമാനത്തിൻെറ ഫലമാണിതു്. പത്തുവർഷത്തിലൊരിക്കൽ ചേരുന്ന ലാംബത്തു സമ്മേളനത്തിനു സാദ്ധ്യമാകാത്ത രീതിയിൽ വിവിധ ആംഗ്ളിക്കൻ സഭകാം തമ്മിൽ ഉററസമ്പർക്കവും സഹകരണവും പാലിക്കാൻ ഈ ദ്വിവൽ

# വാർത്തകളും കുറിപ്പുകളും

അമേരിക്കയുടെ ചരിത്രത്തിലെന്നു മാത്രമല്ല ലോകചരിത്രത്തിലെതന്നെ ഒരു സുപ്രധാനസംഭവമാണ് അമേരിക്കയിലെ പൗരാവകാശ ബിൽ നിയമമായി നടപ്പിലാക്കപ്പെടുന്നു എന്നുള്ളതു്. വളരെയധികം വാദപ്രതിവാദങ്ങൾക്കും ചർച്ചകൾക്കും വിധേയമായ ഈ ബിൽ നിയമമായതോടുകൂടി അമേരിക്കയിൽ വർഗ്ഗം, വംശം, മതം എന്നിവയുടെ അടിസ്ഥാനത്തിലുള്ള സകലവിവേചനങ്ങളുടെയും അന്ത്യം കുറിക്കപ്പെട്ടിരിക്കുന്നു.

ബില്ലിലെ മുഖ്യവ്യവസ്ഥകൾ ചുവടെ ചേർക്കുന്നു:—

വോട്ടിംഗ്:—ഫെഡറൽ തെരഞ്ഞെടുപ്പുകളിൽ വോട്ടർമാരെ രജിസ്റ്റർ ചെയ്യുന്നതിൽ അതു് ഐകരൂപ്യമുള്ള മാനദണ്ഡങ്ങൾ നിശ്ചയിക്കുന്നു. ഒരു അപേക്ഷകന് ആറാം ഗ്രേഡുവരെയുള്ള വിദ്യാഭ്യാസം ഉണ്ടെങ്കിൽ അയാൾക്കു സാക്ഷരത്വം ഉണ്ടെന്നു പരിഗണിക്കപ്പെടും. ഇപ്പോൾ ഓരോ സ്റ്റേററും വോട്ടർമാരെ രജിസ്റ്റർ ചെയ്യുന്നതിൽ സ്വന്തം മാനദണ്ഡങ്ങളാണു നിശ്ചയിച്ചിട്ടുള്ളതു്. ഏതെങ്കിലും സ്റ്റേററിൽ വിവേചനം ഉണ്ടാകുകയാണെങ്കിൽ നടപടികളെടുക്കാൻ നീതിന്യായവകുപ്പിനു നിർദ്ദിഷ്ട നിയമം അധികാരം നൽകുന്നു.

പൊതുസ്ഥലങ്ങൾ:—പൊതുജനങ്ങൾക്കു പ്രവേശനം അനുവദിക്കപ്പെട്ടിട്ടുള്ള ഒരു സ്ഥലത്തും—ഉദാഹരണമായി റെസ്റ്റോറൻറിലോ ഹോട്ടലിലോ—വർഗ്ഗമോ മതമോ ഹേതുവായി ആർക്കും പ്രവേശനം നിഷേധിച്ചു കൂടാ. ഇതിനുള്ള ഏക അപവാദം ഉടമസ്ഥർ താമസിക്കുന്ന ചെറിയ ബോർഡിംഗ് ഹൗസുകളാണ്.

നിയമനങ്ങൾ:—തൊഴിൽദാതാക്കൾ, ആളുകളെ ജോലിക്കെടുക്കുന്നതിലോ പിരിച്ചുവിടുന്നതിലോ ഉദ്യോഗക്കയററം കൊടുക്കുന്നതിലോ വർഗ്ഗത്തിൻെറയോ ലിംഗഭേദത്തിൻെറയോ മതത്തിൻെറയോ അടിസ്ഥാനത്തിൽ വിവേചനം കാണിക്കുന്നതിനെ ബിൽ നിയമവിരുദ്ധമാക്കുന്നു. അതുപോലെ തൊഴിലാളി യൂണിയനുകൾ അംഗങ്ങളെ ചേർക്കുന്നതിൽ വിവേചനം കാട്ടുന്നതും നിരോധിക്കപ്പെട്ടിരിക്കുന്നു. ആദ്യമായി ഈ വ്യവസ്ഥ നൂറോ അതിൽ കൂടുതലോ ജീവനക്കാരുള്ള വ്യാപാരസ്ഥാപനങ്ങൾക്കു മാത്രമേ ബാധകമാക്കയുള്ളു.

സ്കൂളിലെ വർഗ്ഗസംയോജനം:—വെള്ളക്കാരായ കുട്ടികൾക്കെന്നപോലെ നീഗ്രോ കുട്ടികൾക്കും ഇതുവരെ പ്രവേശനം നൽകിയിട്ടില്ലാത്ത പബ്ലിക്ക് സ്കൂളുകളിലും കോളജുകളിലും വർഗ്ഗവിവേചനം അവസാനിപ്പിക്കുന്നതിനു് ഉദ്ദേശിച്ചുള്ള കേസ്സുകൾ കൊടുക്കുന്നതിനു ബിൽ നീതിന്യായവകുപ്പിനെ അധികാരപ്പെടുത്തുന്നു. വർഗ്ഗസംയോജനപ്രശ്നങ്ങൾ പരിഹരിക്കാൻ സഹായിക്കുന്നതിനു ഫെഡറൽ ഗവർമെൻറിൻെറ പണം ചെലവാക്കുന്നതിനും അതു് അധികാരം നൽകുന്നു.

പൊതു ഉപയോഗത്തിനുള്ള സ്ഥലങ്ങൾ:—പൊതുകളിസ്ഥലങ്ങൾ, നീന്തൽ കളങ്ങൾ, ലൈബ്രറികൾ തുടങ്ങി പൊതു ഉപയോഗത്തിനുള്ള സ്ഥലങ്ങളിൽ സമത്വാടിസ്ഥാനത്തിലുള്ള പ്രവേശനം ഉറപ്പു നൽകുന്നതിനു ഫെഡറൽ കോടതികളോടാവശ്യപ്പെടാൻ നീതിന്യായവകുപ്പിനു ബിൽ അധികാരം നൽകുന്നു.

## ക്രുസ്ചോവിൻെറ ആഹ്വാനം

എല്ലാ ആഫ്റിക്കൻ രാഷ്ട്രങ്ങളിൽ നിന്നും ക്രൈസ്തവ മിഷനറിമാരെ പുറത്താക്കണമെന്നു റഷ്യൻ പ്രധാനമന്ത്രി ക്രൂഷ്ചോവു് ഈയിടെ ആഹ്വാനം ചെയ്യുകയുണ്ടായി.

അടുത്ത കാലത്തു് ഈജിപ്ററിൽ കമ്യൂണിസത്തിൻെറ ഒരു ദിഗ്വിജയ യാത്ര നടത്തുകയുണ്ടായി. അസ്വാൻ അണക്കെട്ടിൻെറ പ്രഥമഘട്ടം ഉൽഘാടനം ചെയ്ത അവസരത്തിലും ആഫ്റിക്കൻ രാഷ്ട്രങ്ങളുടെ സ്വാതന്ത്ര്യത്തിനു് ഉറപ്പിനും പുരോഗതിക്കും മിഷനറിമാരെ പറഞ്ഞയയ്ക്കേണ്ടതത്യാവശ്യമാണെന്നു പ്രസ്താവിക്കുകയുണ്ടായി.

മിഷനറിമാർ കോളനികൾ നഷ്ടപ്പെട്ട വൻശക്തികളുടെ ഏജൻറുമാരാണെന്നും നഷ്ടപ്പെട്ട കോളനികൾ വീണ്ടെടുക്കാൻ മിഷനറിമാരെ ഉപയോഗിക്കുകയാണെന്നും ക്രൂഷ്ചോവു പറഞ്ഞു.

യഥാർത്ഥത്തിൽ ഇരുണ്ട ഭൂഖണ്ഡത്തിൽ സുവിശേഷവെളിച്ചവും വിജ്ഞാനദീപവും കൊളുത്തിയതു മിഷനറിമാരാണ്. അവർ സഹിച്ച ത്യാഗങ്ങൾക്കു കണക്കില്ല. ഇന്നു സ്വാതന്ത്ര്യം പ്രാപിച്ചിട്ടുള്ള എല്ലാ ആഫ്റിക്കൻ രാജ്യങ്ങളിലെയും മികച്ച വിദ്യാഭ്യാസ സ്ഥാപനങ്ങളിലും ആശുപത്രികളിലും മററും മററും സേവനമനുഷ്ഠിക്കുന്ന മിഷനറിമാരെ പറഞ്ഞയയ്ക്കണമെന്നാണു ക്രൂഷ്ചോവിൻെറ ആഹ്വാനത്തിലടങ്ങിയിരിക്കുന്നതു്. ലാംബറീനിൽ നിസ്തുല സേവനമനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന ഡോ. ആൽബർട്ട് ഷ്വൈററ്സറും ക്രൂഷ്ചോവിൻെറ നിർദ്ദേശമനുസരിച്ചാണെങ്കിൽ ആഫ്റിക്ക വിടേണ്ടതാണ്.

കമ്യൂ:ചൈനയും ആഫ്റിക്കയിൽ ഒരു സ്ഥാനം ലഭിക്കുന്നതിനു വേണ്ടി സ്വാധീനവും പണവും വിനിയോഗിച്ചുകൊണ്ടിരിക്കയാണു്, സാൻസിബാറിനു ചൈന 20000 ഡോളർ കടം കൊടുത്തു കഴിഞ്ഞു.

## മതപീഡനം

മതസ്വാതന്ത്ര്യം സംബന്ധിച്ചു പൊതുവായി അംഗീകരിക്കപ്പെട്ടിട്ടുള്ള പ്രമാണങ്ങൾ, എക്യുമെനിക്കൽ പാത്രിയർക്കീസിൻെറ കാര്യത്തിൽ പ്രായോഗികമാക്കണമെന്നു സഭകളുടെ ലോക കൗൺസിൽ ടർക്കിഷ് ഗവർമെൻറിനോടഭ്യർത്ഥിച്ചിരിക്കുന്നു.

ടർക്കിഷ് ഗവർമെൻറു പാത്രിയർക്കാ സിംഹാസനം വക അച്ചടിശാല അടച്ചിടുകയും മാർപ്പാപ്പായും പാത്രിയർക്കീസും ചേർന്നുള്ള ജറുസലേം കൂടിക്കാഴ്ചയുടെ ചലച്ചിത്രം കണ്ടുകെട്ടുകയും ചെയ്തതിൽ കൗൺസിലും വിവിധ രാജ്യങ്ങളിലെ സഭാ നേതാക്കന്മാരും ഉൽക്കണ്ഠ പ്രദർശിപ്പിച്ചിട്ടുണ്ട്.

അനേകം വൈദികരെ ടർക്കിയിൽ നിന്നു നാടു കടത്തുകയുണ്ടായി.

---

സരസമ്മേളനത്തിനു സാധിക്കുമെന്നാണു പ്രതീക്ഷിക്കപ്പെടുന്നതു്.

മിഷനറി പ്രവർത്തനത്തിനാവശ്യമായ വിഭവങ്ങളുടെ ശേഖരണത്തിൽ പ്രായോഗികമായി എങ്ങനെ സഹകരിക്കാമെന്നതിനെപ്പററിയും സമ്മേളനം പര്യാലോചിച്ചു.

കാൻറർബറി ആർച്ചുബിഷപ്പാണു സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചതു്.

## RECONCILIATION....

(continued from page 12)

full to-day. H. H. the Patriarch has wiped off dissension in the Church. There is joy in heaven to-day. The angels rejoice.... The Malankara Church will ever remember your Holiness with gratitude."

The Christavashram Community and the Fellowship of Reconciliation including the many members of the same who have been praying for this from different parts of the world, and the Arunodayam join at this juncture with all men of good will everywhere irrespective of race, creed or nationality in praising God and congratulating H. H. the Patriarch, H. H. the Catholicos and all the members of the Syrian Orthodox Church in this work of peace wrought by the Holy Spirit which we hope and pray will be a step towards the consummation of the Ecumenical movement of our times.

(Editorial in the Arunodayam, June 1964)

Licence No. 498

ചർച്ച് വീക്കിലി

# Reconciliation in the Orthodox Syrian Church

With the long looked for visit of Patriarch H. H. Ignatius Yakub III of Antioch to Malabar and the Installation by him of His Grace Ougen Mar Thimothios as Catholicos of the East Mar Basselios Ougen I on May 22nd, 1964, a new Era, we believe, has been opened in the history of the Orthodox Church in India. We thank God and offer our tribute to H. H. the Patriarch for the wonderful spirit in which His Holiness, with vision and courage, brought reconciliation and integration in the church.

Great souls like the late Bishop Charles Gore of the Church of England, Viceroy Lord Irwin, Sri. K. C. Chacko had all in their days striven prayerfully to bring about reconciliation. Among members of the Fellowship of Reconciliation who were concerned the late Bishop Pakenham Walsh who in addition to the strenuous efforts he made for the cause in India paid a visit to the then Patriarch himself at Antioch. The Christavashram Community (Manganam) was also greatly exercised about it and co-operated heart and soul in the effort of the church Peace League and in the upavasa yajna (the vigil of fasting and prayer) for peace which the League started in 1955. Two of the members of the F. O, R Sjts. K. E. Mammen and M. Kurian were among those who thus risked their lives for the sake of peace—fasting and praying for 2 months in front of a church in Kottayam which was closed as a result of a court order. The terms offered by the Peace League were accepted by the Bishops of both sides one after the other after a few days but the final announcement of mutual acceptance by the Patriarch and the Catholicos were awaited in anguished suspense. A sigh of relief came when after the consecration of the present Patriarch in 1947 His Holiness issued a declaration accepting the then Catholicos Basselios Geevarghese II and the Bishops on his side. This was followed by a ceremony of mutual acceptance on Dec. 16, 1958 when the Catholicos and Mar Julius the then delegate of the Patriarch exchanged the respective mutual acceptance declarations

Following this, however, differences arose and a section of the people under His Grace Metropolitan Poulose Mar Philexinos kept out from the discipline of the Malankara Synod. Along with others concerned some members of the F. O. R. continued to be exercised about reconciliation. They kept in touch with leaders on either side prayerfully. It was at this juncture that Mar Basselios II (Catholicos) passed away on the 3rd Jan. 1964. The F. O. R. Committee at its meeting on Jan. 9 passed and communicated the following resolution:-

"The Executive Committee of the Fellowship of Reconciliation, India notes with deep appreciation the development of the Oecumenical movement and many moves now being taken by the Roman Catholic Church towards reconciliation with its 'separated brethren' in the faith. The one Supreme Saviour before His sacrifice on the cross prayed 'that they may be one.'

"We are deeply concerned and pained to see the separative tendencies within our indigenous Orthodox Church of Malabar. We earnestly pray that our Orthodox Syrian Brothers might find a real heart integration within the Church This committee wishes to express its condolence in the passing away of the late Catholicos Mar Basselios II and its appreciation of his initiative taken towards the integration of the Church.

We welcome Catholicos Elect His Grace Mar Thimothios and his concern for such reconciliation. This Committee would urge that section of the church under His Grace Poulose Mar Philexinos to forgive and forget any hurt or injury they feel they have been subjected to, as requested by the Catholicos, and to actively seek to implement that spirit as demonstrated by H. H. the Patriarch of Antioch in his acceptance declaration.

"There is nothing Love cannot face; there is no limit to its faith, its hope, and its endurance."

A process of litigation, which lasted for about half a century brought in its train such bitterness and deep involvement which called for the hand of faith, hope, and love, to unravel it and bring reconciliation and healing The eye of faith could see such a hand at work during the Installation service when after the laying on of hands along with Metropolitans on both sides including H. G. Poulose Mar Philexinos, H. H. Patriarch Ignatius Yakub III declared to the congregation of about lakhs of people as follows:-

"After I became Patriarch I thought deeply about this matter (of peace in the church) and before the end of the first year I sent the peace declaration as you all know, accepting the Catholicos and laying the foundation of peace. The responsibility for completing it remained. That is why I have come from such a distance and stand in your midst. Now as that peace is full our joy is also full. Therefore our joy to-day is unbounded····Every one who tried for the peace of the Church will rejoice. I have not only installed Mar Augen as Catholicos but also have received all the Metropolitans and all the priests that have been standing apart from me—the Metropolitans as Metropolitans and priests as true priests. Also I offer prayers for all the laity. Therefore without any more dissension or difference of opinion you should accept this my message. As I receive them so should you all receive them...I congratulate you on this. May the Lord give the Catholicos of the East joy and prosperity. May the Church shine and prosper during the term of his Catholicate. I congratulate all the Metropolitans. The members of the Church in Syria are also rejoicing. May I invite my brother the Catholicos and other Metropolitans to Syria. This will help the wider Church also to share in the rejoicing."

After the Patriarch's speech, the Catholicos H. H. Basselios Augen I in a message said, "Peace in the Malankara Church which has been coming by degrees is

(continued on page 11)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.